# ജീവന്മുക്തി വിവേകം



ജി. ബാലകൃഷ്ണൻനായർ



ശ്രീ രാമകൃഷ്ണാശ്രമം
പുറനാട്ടുകര – തൃശ്ശൂർ

# ജീവന്മുക്തിവിവേകം

ജീ. ബാലകൃഷ്ണൻനായർ





ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ,
പുറനാട്ടുകര – 680551, തൃശ്ശൂർ.

JIVANMUKTIVIVEKAM

(Malayalam)

By G. Balakrishnan Nair, M. A.

Published by
Swami Sakrananda
President, Sri Ramakrishna Ashrama
Puranattukara, Trichur.

First Edition: May 1977. Copies 2000



Printed at:
Prabuddhakeralam Press
Puranattukara.

Price: Rs. 6. 00

# മുഖവുര

ജന്മസാഫല്യം നേടിയ സുകൃതികരം അതിന്നഹ്രരായ തങ്ങളുടെ സഹജീവികരം അന്ധകാരത്തിൽ കിടന്നു വല യുന്നതു കാണുമ്പോരം സഹതാപപൂർവ്വം പറയുന്നു:

ലബ്ധ്വാ കഥഞ്ചിന്നരജന്മ ദുർലഭം
തത്രാപി പുംസ്ത്വം ശ്രുതിപാരദർശനം
യസ്ത്വാത്മമുക്ത്യൈ ന യതേത മൂഢധീഃ
സ ഹ്യാത്മഹാ സ്വം വിനിഹന്ത്യസദ്ഗ്രഹാത്.

കഷ്ടം ! സുദുർലഭമായ നരജന്മം ലഭിച്ചിട്ടും മോക്ഷം നേടുവാനാവശ്യമായ എല്ലാ യോഗ്യതകളും കരണങ്ങളും ഉണ്ടായിട്ടും പരമമായ സ്വാതന്ത്ര്യത്തിനുവേണ്ടി, ആത്മ മുക്തിക്കുവേണ്ടി, പ്രയത്നിക്കാതെ മൂഢമതികരം അസത്തി നെ സത്തായി കരുതുകമൂലം ആത്മഹത്യചെയ്യുന്നുവല്ലോ !!

അതെ, നരജന്മം ലഭിച്ച നമുക്കു് ശാസ്ത്രമനുസരിച്ചു് നമ്മുടെ ജീവിതത്തെ ക്രമപ്പെടുത്താൻ കഴിഞ്ഞാൽ—കാമ ക്രോധാദികരംമൂലം ഉണ്ടാകുന്ന വേഗങ്ങളെ, ക്ഷോഭങ്ങളെ, അടക്കാൻ കരുത്തു നേടിയാൽ – അനന്തമായ സുഖവും ശാ ശ്വതമായ ശാന്തിയും നേടാം. അങ്ങനെ ഈ ശരീരത്തിൽ ഇരിക്കെത്തന്നെ മുക്തി നേടുന്നതെങ്ങനെ എന്നതിനെ പ്പററി ശ്രദ്ധാലുക്കളായ സാധകന്മാക്കു് സുവ്യക്തമായി നി ദ്ദേശം കൊടുക്കുന്ന വളരെ പ്രശസ്തമായ ഒരു ശാസ്ത്രഗ്രന്ഥ മത്രെ വിദ്യാരണ്യവിരചിതമായ ജീവന്മുക്തിവിവേകം.

ഇതിൻെറ കത്താവായ വിദ്യാരണ്യസ്വാമി പതിന്നാ ലാം നൂററാണ്ടിൽ ജീവിച്ചിരുന്ന വിജയനഗരരാജാവായ

ബുക്കരായന്റെ ദിവാനായ സായണാചാര്യർ തന്നെയാണെന്നു് പരക്കെ വിശ്വസിക്കപ്പെട്ടുവരുന്നു. വേദങ്ങൾക്കു വിസ്തൃതമായ വ്യാഖ്യാനമെഴുതി രാജാവിനു് സമർപ്പിച്ച സായണാചാര്യൻ പിന്നീടു് സന്ന്യാസം സ്വീകരിച്ചു് വിദ്യാരണ്യനാമധേയത്തോടുകൂടിയ ഒരു ആദ്ധ്യാത്മികാചാര്യനായിത്തീർന്നു. ഭാരിച്ച ഭരണകാര്യങ്ങൾക്കിടയിലും ശാസ്ത്രപാഠത്തിനും ആധ്യാത്മികസാധനകൾക്കും വേണ്ടത്ര സമയം കണ്ടെത്തിയിരുന്ന ഒരു യഥാർത്ഥബ്രാഹ്മണനായിരുന്നു അദ്ദേഹം. അതിന്റെ ഫലമായി ജീവന്മുക്തപദവിയെ അധിരോഹണം ചെയ്ത വിദ്യാരണ്യസ്വാമി തന്റെ ജീവിതാനുഭൂതികളെ രേഖപ്പെടുത്തിയതാണോ ഈ ജീവന്മുക്തിവിവേകമെന്നു തോന്നിപ്പോകും, ഇതിലെ ഋജുവും സരളവും ആത്മാർത്ഥവുമായ പ്രതിപാദനരീതി കണ്ടാൽ.

സമഗ്രജീവിതസ്പർശിയായ ഹൈന്ദവധർമ്മം മരണാനന്തരജീവിതത്തിനു പ്രാധാന്യം കൊടുക്കുകമൂലം ഐഹികജീവിതമണ്ഡലങ്ങളിൽ പരാജയപ്പെടുകയാണു് ചെയ്തതെന്നു് ഒരു പരാതി പണ്ഡിതംമന്യന്മാരായ പരദേശികളിൽ നിന്നും സ്വദേശികളിൽനിന്നും പരക്കെ കേൾക്കാറുണ്ടു്. ഇതു് വെറും അജ്ഞതയിൽനിന്നു് ഉത്ഭവിക്കുന്ന ഒരഭിപ്രായമാണെന്നറിയുന്നതിനു് ജീവന്മുക്തിവിവേകം ഒന്നു പഠിക്കുകയേ വേണ്ടൂ. രാജ്യഭരണകാര്യങ്ങളിൽ മുഴുകിയ സായണൻ സ്വയം എങ്ങനെയാണു് ശാസ്ത്രോക്തമായ മാർഗ്ഗങ്ങളവലംബിച്ചു് അവസാനം ജീവന്മുക്തനായതു്, അതുപോലെ ഏതൊരാൾക്കും ജന്മസാഫല്യം നേടുന്നതിനുള്ള മാർഗ്ഗങ്ങൾ യുക്തിയുക്തമായും, ആധുനികശാസ്ത്രത്തിന്റെ അപഗ്രഥനപടുതയോടുകൂടിയും രചിച്ചിട്ടുള്ള ഒരു ഒന്നാംതരം പ്രകരണഗ്രന്ഥമാണു് ഈ പുസ്തകം. അത്യന്തം ക്ഷോഭജനകമായ കർമ്മമണ്ഡലങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കെത്തന്നെ അവികലമായ ശാന്തിയും സമാധാനവും അനുഭവിക്കാം എന്നു് ഈ ഗ്രന്ഥം നമുക്കു് നിർദ്ദേശിച്ചു

തരുന്നു. ശുഭങ്ങളും അശുഭങ്ങളുമായ വാസനകളോടെ ജനിക്കുന്ന മനുഷ്യൻ വിവിധ സാധനകളുടെ അനുഷ്ഠാനം കൊണ്ടു് എങ്ങനെയാണു് ജീവിതം ധന്യമാക്കേണ്ടതെന്നു് ഗുരുമുഖത്തുനിന്നും പഠിച്ചു് അറിയേണ്ടതാണു്. അങ്ങനെയുള്ള അധ്യയന – ആചരണാദികൾ വെടിഞ്ഞു് തങ്ങളുടെ പൂർവ്വമഹത്ത്വത്തിൽ വെറും മിഥ്യാഭിമാനംപൂണ്ടു് അന്തസ്സാരശൂന്യമായ ഒരു ജീവിതം നയിക്കുന്ന ജനതയായി നാം അധഃപതിച്ചിരിക്കയാണിന്നു്. ഇതു് പരവഞ്ചനയോടൊപ്പം ആത്മവഞ്ചനയുമാണു്. ഇതിൽനിന്നു് നമ്മെയും അതുവഴി ലോകത്തെയും രക്ഷിക്കുവാനുള്ള ഒരേ ഒരു മാർഗ്ഗം സത്യസന്ധവും ധീരവുമായ ആത്മവിമർശനമാണു്. അതിന്നു് നമ്മെ സമർത്ഥരാക്കുന്ന ഒന്നാണു് ഈ വിശിഷ്ടഗ്രന്ഥം.

ഇതിലെ ആദ്യത്തെ പ്രകരണം ജീവന്മുക്തിപ്രമാണപ്രകരണമാണു്. ജീവിച്ചിരിക്കെത്തന്നെ പ്രകൃതിവേഗങ്ങളെയെല്ലാം നിയന്ത്രിച്ചു് എല്ലാത്തരം ബാഹ്യപ്രേരണകളിൽനിന്നും പരിപൂർണ്ണം മുക്തനായി സർവ്വതന്ത്രസ്വതന്ത്രനാവുന്നതെങ്ങനെയെന്നു് സോദാഹരണം ഈ പ്രകരണത്തിൽ വ്യക്തമാക്കിത്തരുന്നു. ആത്മാർത്ഥവും ശ്രദ്ധാപൂർവ്വവുമായ സാധനകൊണ്ടു് ജീവന്മുക്തി സാധ്യമാണെന്നു് ഈ പ്രകരണപഠനം ഒരുവനെ ബോധ്യപ്പെടുത്തും.

അടുത്തതു് വാസനാക്ഷയപ്രകരണമാണു്. ജീവൻ ശരീരമെടുക്കുന്നതു് വാസനകളുടെ ഫലമായിട്ടാണു്. ശുഭങ്ങളും അശുഭങ്ങളുമായ വാസനകൾ ഉണ്ടു്. പുരുഷപ്രയത്നം കൊണ്ടു് അശുഭവാസനകളെ ശോഷിപ്പിച്ചു് ശുഭവാസനകളെ പോഷിപ്പിക്കുണം. തത്ഫലമായി അന്തഃകരണം രാഗദ്വേഷരഹിതമാകുന്നു. പിന്നെ പ്രാരബ്ധകർമ്മങ്ങൾ മൂലമുണ്ടാകുന്ന സുഖദുഃഖങ്ങളാൽ ബാധിതനാകാതെ സമചിത്തത പാലിക്കാൻ സാധകൻ സമർത്ഥനായി ഭവിക്കു

ന്നു. ഈ പ്രകരണം പഠിച്ചാൽ ആദ്ധ്യാത്മികനിഷ്ഠയിൽ പൂർവ്വാധികം ശ്രദ്ധയും ആവേശവും ഉണ്ടാകും.

മൂന്നാമത്തേതു് മനോനാശപ്രകരണമാണു്. സങ്കല്പ വികല്പാത്മകമായ മനസ്സ് ഉള്ളേടത്തോളം കാലം പൂർണ്ണ സ്വാതന്ത്ര്യം കൈവരിക്കാൻ കഴിയുകയില്ലല്ലോ. അതി നാൽ അഭ്യാസവൈരാഗ്യങ്ങളെക്കൊണ്ടു് സാധകൻ എല്ലാ ആശകളെയും വെടിഞ്ഞു് സ്ഥിതപ്രജ്ഞപദത്തിലെത്തേ ണ്ടതു് എപ്രകാരമാണെന്നു് സുവ്യക്തമായി ഈ പ്രകരണ ത്തിൽ പ്രതിപാദിക്കുന്നു.

ജീവന്മുക്തി നേടുന്നതിന്റെ പ്രയോജനമെന്തെന്നു് വിവരിക്കുന്ന സ്വരൂപസിദ്ധിപ്രയോജനപ്രകരണമാണു് അടുത്തതു്. ആത്യന്തികദുഃഖനാശവും സനാതനസുഖപ്രാ പ്തിയുമാണു് ജീവന്മുക്തിയുടെ പ്രയോജനം. ഇതു നേടിയ ജീവന്മുക്തന്മാർ, ബാഹ്യദൃഷ്ടിയിൽ സാധാരണന്മാരെ പ്പോലെ ലോകവ്യവഹാരങ്ങളിലേർപ്പെടുന്നവരായും അല്ലാ ത്തവരായും കാണപ്പെട്ടാലും, ആന്തരമായി ഒരേ നിലയി ലുള്ളവരാണെന്നു് വിവരിച്ചു് ഈ പ്രകരണം അവസാനി പ്പിക്കുന്നു.

ജീവന്മുക്തിക്കു് ഏററവും സഹായകമായിരിക്കുന്ന സന്ന്യാസത്തെപ്പററി വിശദമായി വിവരിക്കുന്ന പരമ ഹംസോപനിഷത്തിനെ വ്യാഖ്യാനിച്ചു് വിദ്വത്സന്ന്യാ സം എന്താണെന്നും പരമഹംസന്മാരുടെ സ്വഭാവവും ആച രണങ്ങളും എങ്ങനെയുള്ളതാണെന്നും വ്യക്തമാക്കുകയാണു് അവസാനത്തെ പ്രകരണംകൊണ്ടു് സാധിക്കുന്നതു്.

ഇപ്രകാരം മനുഷ്യജീവിതം ധന്യമാക്കുന്നതിന്നു് ഒരു വനെ സമർത്ഥനാക്കാൻ സഹായിക്കുന്ന ഒരു ഉത്കൃഷ്ടഗ്രന്ഥ മാണു് ജീവന്മുക്തിവിവേകം. സംസ്കൃതാനഭിജ്ഞരായ

കേരളീയക്ക് എളുപ്പത്തിൽ മനസ്സിലാകത്തക്കവിധം ലളിതമായ രീതിയിലാണ് ഈ ഭാഷാവിവർത്തനത്തിൽ വിഷയങ്ങരം വിവരിച്ചിട്ടുള്ളതു്. ആധ്യാത്മികഗ്രന്ഥങ്ങളുടെ പഠനത്തിലും പ്രചരണത്തിലും മാത്രം ദത്തശ്രദ്ധനായി കഴിഞ്ഞുകൂടുന്ന നിഃസ്വാത്മമതിയും പണ്ഡിതവരേണ്യനുമായ ശ്രീ ജീ. ബാലകൃഷ്ണൻനായരോടു് കേരളീയർ എന്നെന്നും ഇതിന്നു് കൃതജ്ഞരായിരിക്കും. കാര്യാകാര്യവിവേചനം ചെയ്തു് ജീവിതം ശാസ്ത്രീയമായി നയിക്കാൻ പഠിതാക്കരംക്കു് ഇതു് സഹായകമാകട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി ഈ ഗ്രന്ഥത്തെ ഞങ്ങരം സഹൃദയസമക്ഷം സാദരം സമർപ്പിച്ചുകൊള്ളുന്നു.

തൃശ്ശൂർ
15–5–1977.

പ്രകാശകൻ

# ഉള്ളടക്കം

# ജീവന്മുക്തിവിവേകം

## ജീവന്മുക്തിപ്രമാണ പ്രകരണം

**നമോവാകം**

ജഗദീശ്വരന്റെ നിശ്വാസങ്ങളാണ് വേദങ്ങൾ. വേദങ്ങളോട് ചേർത്ത് അദ്ദേഹം ജഗത്തു മുഴുവൻ സൃഷ്ടിച്ചു. ജഗത്കർത്താവായ ആ വിദ്യാതീർത്ഥമഹേശ്വരനെ നമുക്കാദ്യമായി വന്ദിക്കാം.

**സന്ന്യാസഭേദം**

സത്യത്തെ അറിയാനുള്ള ആഗ്രഹംകൊണ്ട് ചിലർ സന്ന്യസിച്ചുവെന്നു വരാം. അത്തരം സന്ന്യാസമാണ് 'വിവിദിഷാസന്ന്യാസം'. വിവിദിഷാശബ്ദത്തിന് അറിയാനുള്ള ആഗ്രഹമെന്നാണ് അർത്ഥം. സത്യത്തെ അറിഞ്ഞിട്ട് ചിലർ സന്ന്യാസം സ്വീകരിക്കാം. അതത്രേ 'വിദ്വത്സന്ന്യാസം'. ഈ രണ്ടു തരം സന്ന്യാസങ്ങളുടെയും സ്വരൂപം വ്യക്തമായി അറിയേണ്ടതാണ്. മുക്തിതന്നെ വിദേഹമുക്തിയെന്നും ജീവന്മുക്തിയെന്നും രണ്ടു പ്രകാരമുണ്ട്. ഇതിൽ വിവിദിഷാസന്ന്യാസം വിദേഹമുക്തിക്കു

വിദ്വത്സന്ന്യാസം ജീവന്മുക്തിക്കും കാരണമാകുന്നു. വൈരാഗ്യമാണു സന്ന്യാസത്തിനു കാരണം. 'എപ്പോഴു വിരക്തി വരുന്നുവോ അപ്പോഴുത്തന്നെ വീടു് വിട്ടിറങ്ങണം,' എന്നാണു് ബൃഹദാരണ്യകോപനിഷത്തു് ഘോഷിക്കുന്നതു്. വൈരാഗ്യഭേദങ്ങളു പുരാണങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്. വൈരാഗ്യം തീവ്രമെന്നും തീവ്രതരമെന്നും രണ്ടുവിധമാണു്. തീവ്രവൈരാഗ്യത്തോടെ സന്ന്യസിച്ചു് ഒരു പ്രത്യേക സ്ഥലത്തു് ബ്രഹ്മധ്യാനനിരതനായി പാക്കുന്ന സന്ന്യാസിയെ 'കുടീചകൻ' എന്നു വിളിക്കുന്നു. കുടിയെ അതായതു് പർണ്ണശാലയെ സമാശ്രയിക്കുന്നതുകൊണ്ടാകാം കുടീചകൻ എന്ന പേരു് അന്വർത്ഥമാകുന്നതു്. ശരീരത്തിനു് വേണ്ടത്ര ശേഷിയുണ്ടെങ്കിൽ തീവ്രവൈരാഗിയായ സന്ന്യാസിക്കുതന്നെ ബ്രഹ്മധ്യാനനിരതനായി തീർത്ഥസ്ഥാനങ്ങളു സന്ദർശിച്ചു് സഞ്ചരിച്ചു് കഴിച്ചുകൂട്ടാം. അങ്ങനെയുള്ള സന്ന്യാസിയെ 'ബഹൂദകൻ' എന്നാണു് വിളിക്കുക. ബഹു തീർത്ഥങ്ങളു സന്ദർശിക്കുന്നതുകൊണ്ടാകാം ബഹൂദകൻ എന്ന പേരുണ്ടായതു്. തീവ്രതരവൈരാഗ്യം വന്നയാളാണു് 'ഹംസൻ'. ഹംസൻ സമാധിപരിപക്വത നേടി സാക്ഷാൽ ജ്ഞാനസ്വരൂപമായ സത്യവസ്തുവിൽ ബുദ്ധിയുറച്ചവനായിത്തീരുന്നതോടെ 'പരമഹംസ'നായിത്തീരുന്നു. സന്താനങ്ങളോ ഭാര്യയോ പണമോ ഒക്കെ നഷ്ടപ്പെടുമ്പോഴു ചിലക്കു് സംസാരബന്ധങ്ങളോടൊരു തത്കാലവിരക്തി വന്നുചേരാറുണ്ടു്. ഇതത്രെ മന്ദവൈരാഗ്യം. 'ഈ ജന്മത്തിൽ പുത്രദാരാദിബന്ധങ്ങളു എനിക്കുണ്ടാവുകയേ അരുതു്,' എന്ന ഉറപ്പായ തീരുമാനമാണു് തീവ്രവൈരാഗ്യത്തിന്റെ ലക്ഷണം. 'പുനർജ്ജന്മത്തിനു കാരണമാകുന്ന യാതൊരു ലോകസുഖവും എനിക്കു വേണ്ടേ വേണ്ട,' എന്നുറച്ചു് സ്വർഗ്ഗാദി സുഖങ്ങളെപ്പോലും നിസ്സാരമായിത്തള്ളുന്ന വൈരാഗ്യമാണു് തീവ്രതരവൈരാഗ്യം. മന്ദവൈരാഗി സന്ന്യാസത്തിനർഹനേയല്ല. തീവ്ര

വൈരാഗിയുടെ ശരീരശക്തിയ്ക്കനുസരിച്ചാണ് സന്ന്യാസം രണ്ടുതരം വന്നുചേരുന്നത്. അങ്ങനെയാണ് കുടീചകനും ബഹൂദകനും. രണ്ടുപേരും ത്രിദണ്ഡികളാണ്. ശരീരം, വാക്ക്, മനസ്സ് ഇവയുമായി ബന്ധപ്പെട്ടവയെയെല്ലാം ഉപേക്ഷിച്ചു കഴിഞ്ഞിരിക്കുന്നുവെന്നുള്ളതിന്റെ ഒരു പ്രതീകമാണ് ഈ ത്രിദണ്ഡം. തീവ്രതരവൈരാഗികളും രണ്ടായി പിരിയുന്നു, ഹംസന്മാരെന്നും പരമഹംസന്മാരെന്നും. ഹംസൻ ദേവയാനമാർഗ്ഗത്തിൽക്കൂടി ബ്രഹ്മലോകത്തെത്തി പൂർണ്ണസത്യം സാക്ഷാത്കരിക്കുന്നു. പരമഹംസൻ ഇവിടെ വെച്ചുതന്നെ ബ്രഹ്മസ്വരൂപം നേടി ജീവന്മുക്തനായി വാഴുന്നു. ഇവരുടെ സ്വഭാവവും ആചാരങ്ങളും പരാശരസ്മൃതിയിൽ വിസ്തരിച്ചിട്ടുണ്ട്. നാമിവിടെ പരമഹംസനാരെന്നുള്ള കാര്യമാണു മുഖ്യമായും ചർച്ചചെയ്യുന്നത്. ചിലർ ജിജ്ഞാസുക്കളായിരിക്കുമ്പോഴുംതന്നെ സന്ന്യസിച്ച് പരമഹംസപദവി സ്വീകരിക്കുന്നു. വേറെ ചിലർ ജ്ഞാനികളായ ശേഷം മാത്രം സന്ന്യസിച്ച് പരമഹംസന്മാരായി വിരാജിക്കുന്നു.

## ലോകഭേദം

ലോകം രണ്ടുതരമാണ്: ആത്മലോകമെന്നും അനാത്മലോകമെന്നും. അനാത്മലോകത്തെ ബൃഹദാരണ്യകത്തിൽ വീണ്ടും മൂന്നായി തരംതിരിക്കുന്നു. ബൃഹദാരണ്യകം മൂന്നാം അദ്ധ്യായത്തിൽ ഇപ്രകാരം കാണുന്നു: 'ലോകങ്ങൾ മൂന്നായിട്ടാണ് അറിയപ്പെടുന്നത്; മനുഷ്യലോകം, പിതൃലോകം, ദേവലോകം. പുത്രലാഭംകൊണ്ടുവേണം മനുഷ്യലോകത്തെ സാർത്ഥകമാക്കാൻ. മറ്റൊന്നുകൊണ്ടും സാദ്ധ്യമല്ല. സത്കർമ്മംകൊണ്ട് പിതൃലോകം നേടാം. വിദ്യകൊണ്ട് ദേവലോകവും.' ബൃഹദാരണ്യകത്തിൽ ഈ ഭാഗത്തുതന്നെ ആത്മലോകത്തെക്കുറിച്ചും പ്രസ്താവിച്ചിട്ടുണ്ട്; 'ആത്മലോകം നേരിട്ടുകാണാതെ ഈ ലോകം വിട്ടു

പോകുന്നയാശക്ക്, അറിയാത്തതുകൊണ്ടു് അതനുഭവി ക്കാൻ ഇടവരുന്നില്ല.' വീണ്ടും ഇങ്ങനെ കാണുന്നു: 'ആ ത്മാവിനെത്തന്നെ ലോകമായി ഉപാസിക്കു. ആത്മാ വിനെ ലോകമായി ഉപാസിക്കുന്നവൻെറ കർമ്മങ്ങശ ഒരിക്കലും ക്ഷയിക്കുന്നില്ല.'

## ആത്മലോകപ്രശസ്തി

ഈ ലോകത്തു ജീവിക്കുമ്പോശത്തന്നെ ഒരാശ മാംസാസ്ഥിപിണ്ഡാകാരമായ ദേഹത്തിൽനിന്നും ഭിന്ന മായ പരമാത്മസ്വരൂപമെന്ന ആത്മലോകം കണ്ടെത്തേണ്ട താണ്. അങ്ങനെ 'ഞാൻ ബ്രഹ്മമാണ്'' എന്നനുഭവിച്ച റിയണം. ഇതനുഭവിക്കാതെ മരിക്കുന്നയാളിന് ആത്മ ലോകമായ പരമാത്മാവു് അറിയപ്പെടാതെ പോകുന്നു. അയാശ അവിദ്യയാൽ മൂടപ്പെട്ടവനായിത്തന്നെ പരലോക ത്തെത്തുന്നു. അതുകൊണ്ടു് ശോകമോഹാദികശ അവനെ വിട്ടുമാറുന്നില്ല. അങ്ങനെ ആത്മലോകം അവനപ്രാപ്യ മായും തീരുന്നു. ആത്മോപാസകനാകട്ടെ സുനിശ്ചിതമായ ലക്ഷ്യത്തോടെയാണ് കമ്മം ചെയ്യുന്നതു്. ആ കമ്മങ്ങശ താല്കാലികങ്ങളായ ഭൗതികഫലങ്ങശ നൽകി ക്ഷയിച്ചു പോകുന്നില്ല. സവ്വഫലസമാഹാരമായ മോക്ഷം നൽകി ഉപാസകനെ അനുഗ്രഹിക്കുകയും ചെയ്യുന്നു. ബൃഹദാര ണ്യകം ആറാമദ്ധ്യായത്തിൽ വീണ്ടും ഇങ്ങനെ കാണുന്നു: ''നാം എന്തിനുവേണ്ടി വേദങ്ങശ പഠിക്കണം? എന്തിന്നു വേണ്ടി യാഗങ്ങശ ചെയ്യണം ? സന്തതികൊണ്ടു നമുക്കു് വിശേഷിച്ചെന്തു പ്രയോജനമാണു്? ഈ ആത്മാവു്; ഇതാ ണ് നമുടെ ലോകം ?'' ഉപനിഷത്തു് ഇങ്ങനെ തുടരുന്നു: ''സന്തതിക്കായി കൊതിക്കുന്നവർ ചുടുകാടുകളിൽ എത്തി ച്ചേരുന്നു. സന്തതിക്കു് കൊതിക്കാത്തവർ അമൃതത്വം വരിക്കുന്നു.'' ഇപ്രകാരം ഈ ലോകം കൊതിക്കുന്നവർ എല്ലാം ത്യജിച്ചു് സന്ന്യസിക്കുന്നു എന്നും ഉപനിഷത്തു്

പ്രഖ്യാപിക്കുന്നു. മേൽകാണിച്ച ഉപനിഷദ്ഭാഗങ്ങളി ലെല്ലാം ആത്മലോകമാണ് പരാമശിക്കപ്പെട്ടിരിക്കുന്നതു്. 'ആ ഈ ആത്മാവു് മഹാനും അജനുമാണ്.' എന്ന ഉപക്രമ ത്തെ തുടൎന്നാണ് ഈ വിശദീകരണങ്ങൾ കാണപ്പെടുന്നതും.

## ആത്മലോകപ്രാപ്ത്യുപായം

കാണപ്പെടുന്നതു്, അനുഭവിക്കപ്പെടുന്നതു് എന്നാണ് ലോകശബ്ദത്തിന്നൎത്ഥം. ആത്മാനുഭവം ആഗ്രഹിക്കുന്ന വർ സന്ന്യസിക്കേണ്ടതാണെന്നാണ് ഉപനിഷത്താത് പര്യം. സ്മൃതിയും ഇങ്ങനെ ഘോഷിക്കുന്നു:

ബ്രഹ്മവിജ്ഞാനലാഭായ പരഹംസസമാഹ്വയഃ
ശാന്തിദാന്ത്യാദിഭിഃ സൎവ്വൈഃ സാധനൈഃ സഹിതോ ഭവേത്.

ബ്രഹ്മവിജ്ഞാനം കൊതിക്കുന്ന പരമഹംസൻ ശമ ദമാദികളായ എല്ലാ ഉപായങ്ങളും സ്വായത്തമാക്കേണ്ടതാ ണ്. ഈ ജന്മത്തിലോ ജന്മാന്തരത്തിലോ വിധിപ്രകാരം വേദപഠനാനുഷ്ഠാനങ്ങൾ നടത്തിയതിൻെറ ഫലമായി ബ്രഹ്മത്തെ അറിയാനുള്ള ആഗ്രഹം ഉദയം ചെയ്യാം. അതിനായി സന്ന്യാസവും സ്വീകരിക്കാം. ഇങ്ങനെ അറി യാനുള്ള ആഗ്രഹത്തോടുകൂടി സന്ന്യസിക്കുന്നതാണ് 'വി വിദിഷാസന്ന്യാസം.' അറിവിനു് ഹേതുവായി ഭവിക്കുന്ന ഈ സന്ന്യാസം രണ്ടു വിധമുണ്ടു്. പുനൎജ്ജന്മഹേതുക്കളായ കാമ്യകൎമ്മാദികളെ വെടിയുകമാത്രം ചെയ്യുന്നതാണ് ഒരു തരത്തിലുള്ള സന്ന്യാസം. മറേറതു് സന്ന്യാസത്തിൻേറ തായ ചിഹ്നങ്ങളെല്ലാം സ്വീകരിച്ചുകൊണ്ടു് 'പ്രൈഷ' മന്ത്രോച്ചാരണത്തോടുകൂടി സന്ന്യാസാശ്രമം സ്വീകരിക്ക ലാണ്. ''ഭൂലോകം, ഭുവർലോകം, സുവർലോകം ഇവ മൂന്നും ഞാനുപേക്ഷിക്കുന്നു'' എന്ന അൎത്ഥം വരുന്ന ഒരു മന്ത്രമാണു പ്രൈഷമന്ത്രം. ഇതു് ഉച്ചരിച്ചുകൊണ്ടുവേണം സന്ന്യാസാശ്രമം സ്വീകരിക്കാൻ. പ്രൈഷോച്ചാരണ

ത്തോടെ സന്ന്യാസം സ്വീകരിക്കുന്നയാളിൻെറ അമ്മയും പത്നിയും പുരുഷജന്മത്തിനനർഹരായിത്തീരുന്നു. ജിജ്ഞാസുവാകട്ടെ തപസ്വിയും ജ്ഞാനിയും ബ്രഹ്മനിഷ്ഠനുമായും ഭവിക്കുന്നു. ത്യാഗമാണ് ബ്രഹ്മാനുഭൂതി കൈവരുത്താനുള്ള ഉപായമെന്ന് തൈത്തിരീയോപനിഷത്തും പ്രഖ്യാപിക്കുന്നു. നാലാമദ്ധ്യായത്തിൽ ഇങ്ങനെ കാണുന്നു: ''കർമ്മംകൊണ്ടോ സന്തതികൊണ്ടോ ധനംകൊണ്ടോ അമൃതത്വം ലഭിക്കുന്നതല്ല. ത്യാഗമൊന്നുകൊണ്ടു മാത്രമേ അമൃതത്വം അനുഭവിക്കാൻ പററൂ.'' ഈ ത്യാഗത്തിന് സ്ത്രീകളും അധികാരികളാണ്. 'മോക്ഷധർമ്മ'ത്തിനുള്ള 'ചതുർദ്ധരീ' ടീകയിൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. ഭിക്ഷുകിയെന്ന ശബ്ദത്തെക്കുറിച്ച് സുലഭയും ജനകനുമായുള്ള സംവാദമാണ് പ്രകൃതം. സ്ത്രീകൾക്ക് വിവാഹത്തിനു മുമ്പോ ഭർത്താവിൻെറ മരണത്തിനുശേഷമോ സന്ന്യസിക്കാവുന്നതാണ്. ഭിക്ഷാചര്യം, മോക്ഷശാസ്ത്രശ്രവണം, ഏകാന്തത്തിലുള്ള ധ്യാനാഭ്യാസം മുതലായവ അവരും ആചരിക്കേണ്ടതാണ്. ത്രിദണ്ഡം മുതലായ സന്ന്യാസചിഹ്നങ്ങളും അവക്ക് സ്വീകരിക്കാവുന്നതാണ്. ബ്രഹ്മസൂത്രഭാഷ്യം മൂന്നാമദ്ധ്യായം നാലാം പാദത്തിലും സ്ത്രീസന്ന്യാസം അംഗീകരിച്ചിട്ടുള്ളതായി കാണുന്നു. ദേവതാധികരണത്തിൽ ഭാര്യ മരിച്ചുപോയ പുരുഷൻെറ സന്ന്യാസത്തെക്കുറിച്ചു ചർച്ച ചെയ്യുമ്പോഴാണ് ഇക്കാര്യം വ്യക്തമാക്കിയിട്ടുള്ളത്. സ്ത്രീസന്ന്യാസത്തിന് ദൃഷ്ടാന്തമായി വാചക്നവിയെ ചൂണ്ടിക്കാണിച്ചിട്ടും ഉണ്ട്. സർവ്വോപരി ബൃഹദാരണ്യകത്തിലെ മൈത്രേയി ഇക്കാര്യം സംശയാതീതമായി ഉറപ്പിക്കുന്നു. അഞ്ചാമദ്ധ്യായത്തിൽ മൈത്രേയി യാജ്ഞവല്ക്യനോടു ചോദിക്കുന്നത് നോക്കുക: – ''എനിക്ക് അമൃതത്വം വരിക്കാൻ പ്രയോജനപ്പെടാത്ത ധനസമ്പത്തുകൊണ്ട് ഞാൻ എന്തു ചെയ്യാനാണ് ? ഭഗവാൻ അറിയുന്ന സത്യം തന്നെ എനിക്കും പറഞ്ഞുതരൂ.''സന്ന്യാസാശ്രമസ്വീകാരം

കൂടാതെ ആത്മജ്ഞാനം നേടാവുന്നതാണ്. ബ്രഹ്മചാരികൾക്കും ഗൃഹസ്ഥന്മാർക്കും വാനപ്രസ്ഥന്മാർക്കും ചിലപ്പോൾ സന്ന്യാസാശ്രമസ്വീകരണത്തിനു് എന്തെങ്കിലും പ്രതിബന്ധം നേരിട്ടുവെന്നു വരാം. അവർ സ്വാശ്രമധർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരിക്കവേതന്നെ ആത്മജ്ഞാനത്തിനായി മാനസികമായ കർമ്മത്യാഗം പരിശീലിക്കേണ്ടതാണ്. ശ്രുതിസ്മൃതിപുരാണേതിഹാസങ്ങളിലും ലോകത്തിലും അത്തരം തത്ത്വജ്ഞാനികളെ വേണ്ടുവോളം കാണ്മാനുണ്ട്. വിവിദിഷാസന്ന്യാസത്തിൻെറ കഥ ഇങ്ങനെ നില്ക്കട്ടെ. നമുക്കു് വിദ്വത്സന്ന്യാസമെന്താണെന്നു് വിശദമായി മനസ്സിലാക്കാൻ നോക്കാം.

## വിദ്വത്സന്ന്യാസം

ഇനി നമുക്കു് വിദ്വത്സന്ന്യാസത്തെക്കുറിച്ചു് അറിയാൻ ശ്രമിക്കാം. ശ്രവണം, മനനം, നിദിധ്യാസനം എന്നീ ഉപായങ്ങൾ ഒരാൾ ചിരകാലം ശ്രദ്ധാപൂർവ്വമനുഷ്ഠിച്ചു് ആത്മതത്ത്വം സാക്ഷാത്കരിച്ചനുഭവിക്കാൻ തുടങ്ങുന്നു. ഇങ്ങനെ വേദിയായിക്കഴിഞ്ഞ ഒരാൾ കൈക്കൊള്ളുന്ന സന്ന്യാസമാണ് വിദ്വത്സന്ന്യാസം. ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യൻ അതു് സാധിച്ചതായി കാണുന്നു. വേദാന്തവിദ്യാവിചക്ഷണനായിരുന്ന യാജ്ഞവല്ക്യൻ. ആരംഭകാലത്തു് പരമാത്മവിഷയകമായ വാദപ്രതിവാദങ്ങളിൽ ആശ്വലാദി മുനിമാരെ തോല്പിച്ചു് അദ്ദേഹം വിജയം നേടി. പ്രപഞ്ചകാര്യങ്ങളിൽ തീരെ വിരക്തിവന്നശേഷം ലളിതമായും വിശദമായും ആത്മോപദേശംചെയ്തു് ജനകമഹാരാജാവിനെ പ്രബുദ്ധനാക്കി. പ്രിയപത്നിയായ മൈത്രേയി ആത്മദർശനത്തിനു് അനുയോജ്യയാണെന്നു കണ്ടു് അവർക്കും തത്ത്വോപദേശം ചെയ്യാൻ ഒരുമ്പെട്ടു. ധർമ്മപത്നിയുടെ ആത്മാന്വേഷണത്തെ ശീഘ്രതരമാക്കിത്തീർക്കുവാൻവേണ്ടി താനനുഷ്ഠിക്കാനിരി

ക്കുന്ന സന്ന്യാസത്തെക്കുറിച്ച് പ്രഖ്യാപിക്കുകയും ചെയ്തു. മൈത്രേയിയെ പ്രബുദ്ധയാക്കിയശേഷം സന്ന്യാസം സ്വീകരിച്ചു. ഇക്കാര്യമെല്ലാം ബൃഹദാരണ്യകം നാലാമദ്ധ്യായത്തിലെ മൈത്രേയീബ്രാഹ്മണത്തിൽ വിവരിച്ചിട്ടുണ്ട്. അനന്തരം യാജ്ഞവല്ക്യൻ സന്ന്യാസാശ്രമം സ്വീകരിക്കാനാഗ്രഹിച്ചുകൊണ്ട് മൈത്രേയിയോടിങ്ങനെ പറഞ്ഞു: ''പ്രിയേ, ഞാനിവിടം വിട്ടുപോകാനാഗ്രഹിക്കുന്നു.''

തുടർന്ന് മൈത്രേയിയുടെ ആത്മജിജ്ഞാസയെ യാജ്ഞവല്ക്യൻ വിശദമായ ആത്മസ്വരൂപവിവരണംകൊണ്ട് നിവർത്തിപ്പിക്കുന്നു. ഉപനിഷത്ത് ഈ ആത്മസ്വരൂപവിവരണം ഇങ്ങനെയാണ് ഉപസംഹരിക്കുന്നത്: ''പ്രിയേ, ഇതുതന്നെയാണ് അമൃതത്വം.'' ഇത്രയും പറഞ്ഞ് യാജ്ഞവല്ക്യൻ വീടുവിട്ടു പോവുകയും ചെയ്തു. ബൃഹദാരണ്യകം മൂന്നാമദ്ധ്യായത്തിലെ കഹോലബ്രാഹ്മണത്തിലും വിദ്വത്സന്ന്യാസത്തെക്കുറിച്ചു പ്രസ്താവമുണ്ട്. കൗഷീതകാപുത്രനായ കഹോലനാണ് ഇവിടത്തെ ജിജ്ഞാസു. യാജ്ഞവല്ക്യൻതന്നെയാണ് ആചാര്യൻ. സർവ്വാന്തര്യാമിയായി പ്രത്യക്ഷമായി വിളങ്ങുന്ന പരമാത്മാവിനെ തനിക്കു വിവരിച്ചുതരുവാൻ കഹോലൻ യാജ്ഞവല്ക്യനോടാവശ്യപ്പെട്ടു. ജിജ്ഞാസുവിൻെറ ആത്മാവുതന്നെയാണ് ആ സത്യസ്വരൂപമെന്ന് ഗുരു വ്യക്തമാക്കി. വിശപ്പും ദാഹവും ശോകമോഹങ്ങളും ജരാമരണങ്ങളും കടന്ന് സ്വയം പ്രകാശിച്ചുനിൽക്കുന്ന ആത്മാവാണോ അതെന്ന് ശിഷ്യൻ വീണ്ടും ആരാഞ്ഞു. ആചാര്യൻ ഇങ്ങനെ അരുളിച്ചെയ്തു: ''അവനവൻെറ ആത്മസ്വരൂപമായി വിളങ്ങുന്ന ആ സത്യത്തെ അറിഞ്ഞിട്ട് ബ്രാഹ്മണർ പുത്രാശയും വിത്താശയും ലോകാശയും വെടിഞ്ഞ് സന്ന്യസിച്ച് ഭിക്ഷാംദേഹികളായി ജീവിതം നയിക്കുന്നു.'' ഈ യാജ്ഞവല്ക്യവാക്യം വിവിദിഷാസന്ന്യാസത്തെയാണ് പരാമർശിക്കുന്നതെന്ന് കരുതിക്കൂടാ. ഗുരുവാക്യത്തിൽ 'അറിഞ്ഞി

ട്ട്,' എന്ന പൂർവ്വകാലികക്രിയ പ്രയോഗിച്ചിരിക്കുന്നതു കൊണ്ടും ബ്രഹ്മവിത്തെന്ന അത്ഥവിവക്ഷയോടുകൂടിയ ബ്രാഹ്മണശബ്ദം കാണപ്പെടുന്നതുകൊണ്ടും ഇവിടെ വിദ്വത്സന്ന്യാസമാണ് പരാമശിക്കപ്പെടുന്നതെന്ന് തീച്ച് ഇവിടത്തെ ബ്രാഹ്മണശബ്ദം ജാതിവാചകമാണെന്ന കരുതിക്കൂടാ. യാജ്ഞവല്ക്യന്റെ വാക്കുകരം ശ്രദ്ധിക്കുക: ''അതുകൊണ്ട് ബ്രാഹ്മണൻ പാണ്ഡിത്യംവെടിഞ്ഞ് ബ്രഹ്മാനുഭൂതിയുടെ ബലത്തിൽ ജീവിക്കേണ്ടതാണ്. തുടന്ന് പാണ്ഡിത്യവും ബലവും വെടിഞ്ഞ് ധ്യാനനിഷ്ഠനായി മുനിയായി വത്തിക്കേണ്ടതാണ്. ഒടുവിൽ മൗനവുമില്ല, മൗനരാഹിത്യവുമില്ല എന്ന നില കൈവരും. അനന്തരം അയാരം ബ്രാഹ്മണനെന്നറിയപ്പെടുന്നു. അപ്പോരം ഒരു ബ്രാഹ്മണൻ എങ്ങനെയാണ് വത്തിക്കുന്നതു് ? എങ്ങനെ വത്തിച്ചാലും വേണ്ടില്ല. അദ്ദേഹം ബ്രഹ്മജ്ഞാനി തന്നെ ആയിരിക്കും.'' ഈ വിവരണത്തിൽ പാണ്ഡിത്യമെന്നും ബലമെന്നും മൗനമെന്നുമുള്ള ശബ്ദങ്ങരംകൊണ്ട് ശ്രവണമനനനിദിധ്യാസനങ്ങളാണ് പരാമർശിക്കപ്പെടുന്നതു്. അവകൊണ്ടു സിദ്ധമാകുന്ന ബ്രഹ്മസാക്ഷാത്കാരവും തത്ഫലമായ ബ്രാഹ്മണത്വവുമാണല്ലോ 'അനന്തരം അയാരം ബ്രാഹ്മണനെന്നറിയപ്പെടുന്നു.'എന്ന വാക്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നതു്. അതുകൊണ്ട് ഈ പ്രകൃതത്തിലെ ബ്രാഹ്മണശബ്ദം ജാതിവാചകമല്ലെന്നു സിദ്ധമാകുന്നു. ഇനിയും 'അതുകൊണ്ട് ബ്രാഹ്മണൻ പാണ്ഡിത്യം വെടിഞ്ഞ് ബ്രഹ്മാനുഭൂതിയുടെ ബലത്തിൽ ജീവിക്കേണ്ടതാണ്.' എന്നിടത്തെ ബ്രാഹ്മണശബ്ദം വിവിദിഷാസന്ന്യാസത്തെയല്ലേ സൂചിപ്പിക്കുന്നതു് എന്നും ശങ്കിച്ചുകൂട. ബ്രഹ്മജ്ഞാനിയെന്ന അർത്ഥത്തിൽ സംശയമെന്യേ വെളിപ്പെടാൻ പോകുന്ന ബ്രാഹ്മണശബ്ദത്തെ ഇവിടെ മുൻകൂട്ടി പ്രയോഗിച്ചുവെന്നേയുള്ളൂ. അങ്ങനെയല്ലെന്നു വന്നാൽ ''അനന്തരം അയാരം ബ്രാഹ്മണനെന്നറിയപ്പെ

ടുന്നു.'' എന്ന വാക്യം നിരർത്ഥകമാണെന്നു വന്നുപോകും. ബൃഹദാരണ്യകം നാലാമദ്ധ്യായത്തിലെ ശാരീരബ്രാഹ്മണ ത്തിലും വിദ്വത്സന്ന്യാസവും വിവിദിഷാസന്ന്യാസവും പ്രസ്പഷ്ടമായി നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. ''ഇതിനെ അറി യുന്നയാൾ മുനിയായി ഭവിക്കുന്നു. ഈ ലോകം കാംക്ഷിക്കുന്നവർ സന്ന്യസിച്ച് ഭിക്ഷാംദേഹികളായി സഞ്ചരിക്കുന്നു.'' എന്നവിടെ പ്രഖ്യാപിച്ചിട്ടുണ്ട്. മുനി ത്വമെന്നു പറയുന്നതു് മനനശീലംതന്നെയാണ്; കർത്തവ്യാ ന്തരം ഇല്ലെന്നു വരുമ്പോഴാണല്ലൊ നിരന്തരമായ ബ്രഹ്മ മനനം സംഭവിക്കുന്നതു്. അതുതന്നെയാണ് വിദ്വത് സന്ന്യാസം. ഇക്കാര്യം പിന്നെയുള്ള വാക്യങ്ങളിൽ സ്പഷ്ട മാക്കിയിട്ടുണ്ട്. ''മുൻപുള്ള മഹാത്മാക്കൾ ഇതിനുവേണ്ടി ജീവിച്ചവരാണ്. അവർ സന്താനലാഭം കൊതിച്ചില്ല. ഈ ആത്മലോകം തേടുന്ന നമുക്ക് സന്താനങ്ങളെക്കൊ ണ്ടെന്തു കിട്ടാനാണ്, എന്നവർ കരുതി; പുത്രാശയും വിത്താ ശയും ലോകാശയും മീതെ അവരുയന്നു. ഭിക്ഷാംദേഹിക ളായി ബ്രഹ്മാനുഭൂതിയിൽ മുഴുകി.'' ഈ ആത്മലോകം എന്നുള്ളതുകൊണ്ട് പ്രത്യക്ഷത്തിൽ അനുഭവിച്ചുകൊണ്ടി രിക്കുന്നതു് എന്നാണർത്ഥം. ഇവിടെ മുനിയാകാം എന്ന ലക്ഷ്യം എടുത്തുകാട്ടി പ്രലോഭിപ്പിച്ച് വിവിദിഷാ സന്ന്യാസം വിധിച്ചിരിക്കുകയാണെന്നു കരുതിക്കൂടെ? അടുത്ത വാക്യങ്ങളിലും അതുതന്നെ പ്രതിപാദിച്ചിരിക്കുന്ന വെന്നു കരുതിയാലെന്തു്? അതല്ലാതെ എന്തിന് വിദ്വത് സന്ന്യാസം എന്നൊന്ന് പുതുതായി കല്പിക്കണം? ഈ സംശയങ്ങൾ ശരിയല്ല. വിവിദിഷാസന്ന്യാസം ബ്രഹ്മ ജ്ഞാനത്തെ മാത്രമേ ലക്ഷ്യമാക്കുന്നുള്ളു. ബ്രഹ്മജ്ഞാനവും മുനിത്വവും ഒന്നാണെന്നു് ശങ്കിച്ചുപോകരുതു്. 'അറി ഞ്ഞിട്ടു് മുനിയായി ഭവിക്കുന്നു' എന്നുള്ളതുകൊണ്ടുതന്നെ അറിവു് മുനിയായിത്തീരാനുള്ള ഒരുപായം മാത്രമാണെന്നു് സിദ്ധിക്കുന്നുണ്ടല്ലൊ. ചിലർക്ക് ഇനിയും ഒരു സംശയം

തോന്നാം. ബ്രഹ്മജ്ഞാനംതന്നെ ക്രമേണ പരിപാകപ്പെട്ടുണ്ടാകുന്നതല്ലേ മുനിത്വം? അപ്പോൾ അറിവിൽക്കൂടി വിവിദിഷാസന്ന്യാസം നേടിത്തരുന്ന ഫലം തന്നെയാണതുമെന്ന് കരുതിക്കൂടെ? അതു ശരിയാണ്. അതുകൊണ്ടുതന്നെയാണ് ഉപായമെന്നരീതിയിൽ സ്വീകരിക്കപ്പെടുന്ന സന്ന്യാസവും ഫലരൂപം കൈക്കൊള്ളുന്ന സന്ന്യാസവുംരണ്ടും രണ്ടാണെന്നു കരുതേണ്ടിവന്നതു്. വിവിദിഷാസന്ന്യാസി തത്ത്വജ്ഞാനം ലഭിക്കാൻവേണ്ടി ശ്രവണമനനാദികളിലേർപ്പെടേണ്ടതാണ്. അതുപോലെ വിദ്വത്സന്ന്യാസിയും ജീവന്മുക്തി നേടാനായി മനോനാശവും വാസനാക്ഷയവും അഭ്യസിക്കേണ്ടതാണ്. ഇക്കാര്യങ്ങൾ വിശദമായി ഇനിമേൽ ചർച്ചചെയ്യുന്നതാകുന്നു.

## പരമഹംസത്വനിർണ്ണയം

വിവിദിഷാസന്ന്യാസത്തിനും വിദ്വത്സന്ന്യാസത്തിന്നും അവാന്തരഭേദങ്ങളുണ്ടെന്ന് നേരത്തെ കണ്ടുവല്ലോ. എങ്കിലും പരമഹംസപദവി നല്കി രണ്ടിനേയും ഒരുമിപ്പിച്ചുകൊണ്ടാണ് സ്മൃതികൾ ഭിക്ഷുക്കളെ നാലു വിഭാഗക്കാരായി വേർതിരിച്ചിരിക്കുന്നതു്. സാധനസാദ്ധ്യരൂപത്തിലുള്ള ഈ രണ്ടു സന്ന്യാസങ്ങൾക്കും ജാബാലശ്രുതിയിൽ പരമഹംസപദവി നൽകിയിട്ടുള്ളതായിക്കാണുന്നു. അവിടെ ജനകൻ യാജ്ഞവല്ക്യനോട് സന്ന്യാസത്തെക്കുറിച്ച് ചോദിക്കുന്നു. യാജ്ഞവല്ക്യൻ ആദ്യം അധികാരഭേദമനുസരിച്ച് ക്രമമായി അനുഷ്ഠിക്കേണ്ട സാധനാമാർഗ്ഗങ്ങളോടുകൂടി വിവിദിഷാസന്ന്യാസത്തെ വിവരിക്കുന്നു. ഇതു കേട്ടുകൊണ്ടിരുന്ന അത്രി, യജ്ഞോപവീതം ധരിക്കാത്തവർക്ക് ബ്രാഹ്മണ്യമുണ്ടോയെന്നു ചോദിക്കുന്നു. സന്ന്യാസിക്ക് ആത്മജ്ഞാനംതന്നെയാണ് യജ്ഞോപവീതമെന്നായിരുന്നു യാജ്ഞവല്ക്യന്റെ മറുപടി. ഇതിൽനിന്നും യജ്ഞോപവീതാദിബാഹ്യചിഹ്നങ്ങൾ പരമഹംസന്നാ

വശ്യമില്ലെന്നു് തീരുമാനിക്കാം. ജാബാലശ്രുതിയിൽ തന്നെ മററൊരിടത്തു് പരമഹംസന്മാരാരാണെന്ന വിവരിച്ചിട്ടുണ്ടു്. ആ സന്ദർഭത്തിൽ സംവർത്തകൻ തുടങ്ങി ബ്രഹ്മവിത്തുകളായ ജീവന്മുക്തന്മാരെ ദൃഷ്ടാന്തമായി ഉദാഹരിക്കുന്നുമുണ്ടു്. പരമഹംസന്മാക്കു് ബാഹ്യചിഹ്നങ്ങളോ ബാഹ്യാചാരങ്ങളോ ഉണ്ടാവുകയില്ല. ഉന്മത്തന്മാരല്ലെങ്കിലും അവർ ഉന്മത്തന്മാരെപ്പോലെ പെരുമാറുന്നു. വിദ്വത് സന്ന്യാസിമാരുടെ ലക്ഷണങ്ങളാണീ പറഞ്ഞവ. വിവിദിഷാസന്ന്യാസിമാരിൽത്തന്നെ ത്രിദണ്ഡികളെന്നും ഏകദണ്ഡികളെന്നും രണ്ടു വിഭാഗക്കാരുണ്ടു്. ത്രിദണ്ഡികൾ കുറേക്കാലം കഴിയുമ്പോൾ ഏകദണ്ഡികളായി മാറുന്നു. ഏകദണ്ഡിയായിത്തീരുന്നതിനുമുൻപു് ത്രിദണ്ഡം, കമണ്ഡലു, ഭിക്ഷാപാത്രം, ശിഖ, യജ്ഞോപവീതം എന്നിവയെല്ലാം വെള്ളത്തിൽ വലിച്ചെറിഞ്ഞിട്ടു് ആത്മജിജ്ഞാസുവായിത്തീരേണ്ടതാണു്. ഇങ്ങനെ ഏകദണ്ഡിയായി സാധനാനുഷ്ഠാനംകൊണ്ടു് പ്രത്യക്ഷമായ ബ്രഹ്മാനുഭവം നേടിക്കഴിഞ്ഞാലാണു് വിദ്വത്സന്ന്യാസം കൈവരുന്നതു്. വിദ്വത്സന്ന്യാസത്തെ ശ്രുതി ഇങ്ങനെ വിവരിക്കുന്നു: ''വിദ്വത്സന്ന്യാസി ഒരു കൊച്ചുകുഞ്ഞിനെപ്പോലെ രണ്ടെന്ന ഭാവമില്ലാതെ വർത്തിക്കുന്നു. ആരിൽനിന്നും ഒരുപഹാരവും സ്വീകരിക്കുന്നില്ല, പൂർണ്ണബ്രഹ്മാനുഭവത്തിൽ മുഴുകിക്കഴിയുന്നു. ഒരു കളങ്കവും അദ്ദേഹത്തിന്റെ ചിത്തത്തെ സ്പർശിക്കുന്നില്ല. പ്രാണസന്ധാരണത്തിനുവേണ്ടി മാത്രം നിർദ്ദിഷ്ടസമയങ്ങളിൽ നിസ്സംഗനായി ഭിക്ഷ യാചിക്കുന്നു. ലാഭാലാഭങ്ങളിൽ സമബുദ്ധി ഒരിക്കലും വെടിയുന്നില്ല. ശൂന്യസ്ഥാനങ്ങൾ, ക്ഷേത്രങ്ങൾ, വീടുകൾ, പുൽമേടുകൾ, അഗ്നിഹോത്രഗൃഹങ്ങൾ, മണൽത്തിട്ടുകൾ, ഗുഹകൾ, മരപ്പൊത്തുകൾ, അരുവികൾ, യജ്ഞശാലകൾ, മൺപുരകൾ, ആലകൾ ഇവിടെയെല്ലാം അവർ ചിലപ്പോഴൊക്കെ പ്രത്യക്ഷപ്പെടുന്നതു കാണാം. നിർമ്മമന്മാരായ അവർ

സന്തതസഞ്ചാരികളായിരിക്കും. അവരുടെ ഹൃദയം സദാ അന്തർമ്മുഖമായി ബ്രഹ്മധ്യാനത്തിൽ ലയിച്ചിരിക്കുന്നു. ശുഭാശുഭകർമ്മങ്ങളിലൊന്നിലും അവർക്കൊരു സംഗവുമില്ല. ബ്രഹ്മാനുഭവഘനമായ ഈ കർമ്മസന്ന്യാസസ്ഥിതിയിൽത്തന്നെ അവർ ദേഹം വെടിയുന്നു. അവരാണ് പരമഹംസന്മാർ.''

## പരമഹംസഭേദകാരണം

വിവിദിഷാസന്ന്യാസത്തിനും വിദ്വത്സന്ന്യാസത്തിനും ശ്രുതിയിൽ പരമഹംസപദവി നല്കിക്കാണുന്നു. വിരുദ്ധധർമ്മങ്ങളോടുകൂടിയ ജീവിതമാർഗ്ഗങ്ങളെ അവലംബിക്കുന്നതുകൊണ്ട് പരമഹംസന്മാരിൽ അവാന്തരവിഭാഗങ്ങളെ അങ്ങനെ അംഗീകരിക്കേണ്ടിവരുന്നു. ആരുണികോപനിഷത്തിലും പരമഹംസോപനിഷത്തിലും ഈ വിരുദ്ധധർമ്മത്വം സ്പഷ്ടമാക്കിയിട്ടുണ്ട്. ശിഷ്യനായ ആരുണി ഗുരുവിനോട് ഇങ്ങനെ ചോദിക്കുന്നു: ''ഗുരോ, എന്തുപായംകൊണ്ടാണ് കർമ്മങ്ങളെ പൂർണ്ണമായി ത്യജിക്കേണ്ടതു്?'' ഇവിടെ ശിഖ, യജ്ഞോപവീതം, സ്വാദ്ധ്യായം, ഗായത്രീജപം തുടങ്ങി എല്ലാ കർമ്മങ്ങളും ത്യജിച്ചുകൊണ്ടുള്ള വിവിദിഷാസന്ന്യാസത്തെക്കുറിച്ചാണ് ശിഷ്യൻ ചോദിക്കുന്നതു്. ഗുരുവായ പ്രജാപതി മറുപടി നല്കി. ആദ്യമായി ശിഖായജ്ഞോപവീതാദി സർവ്വവും ത്യജിക്കണമെന്ന് അറിയിച്ചു എന്നാൽ ദണ്ഡവും പുതപ്പും കൗപീനവും സ്വീകരിക്കണമെന്നും പറഞ്ഞു. മാത്രമല്ല, ത്രിസന്ധ്യയിലും മററും സ്നാനം ചെയ്യണം, ആത്മനിഷ്ഠനായി സമാധി പരിശീലിക്കണം, എല്ലാ വേദങ്ങളിലേയും ആരണ്യകഭാഗവും ഉപനിഷദ്ഭാഗവും ആവർത്തിക്കണം. എന്നിങ്ങനെ ആശ്രമധർമ്മങ്ങളെയും ജ്ഞാനഹേതുക്കളേയും അനുഷ്ഠാനങ്ങളായി അംഗീകരിക്കണമെന്നും അനുശാസിച്ചു തുടർന്ന് ''യോഗികളായ പരമഹംസന്മാരു

ടെ മാൎഗ്ഗമേതു് ?'' എന്നിങ്ങനെ വിദ്വത്സന്ന്യാസത്തെ കുറിച്ചു് പ്രജാപതിയോടു് നാരദൻ ചോദിക്കുകയുണ്ടായി. ഉത്തരമായി ഗുരു ആദ്യം പുത്രമിത്രാദി സൎവ്വത്യാഗം വിശദീകരിക്കുന്നു. എന്നിട്ടു് ശരീരത്തെ നിലനിൎത്താനും ലോകോപകാരത്തിനുമായി കൗപീനവും ദണ്ഡവും പുതപ്പും സ്വീകരിക്കണമെന്നും നിൎദ്ദേശിച്ചു. എന്നാൽ ദണ്ഡാദി സ്വീകാരം തികച്ചും ഭൗതികമായതുകൊണ്ടു് അത്ര പ്രധാനമായി കരുതാനില്ലെന്നും അറിയിച്ചു. അനന്തരം ഒരു പരമഹംസൻ മുഖ്യമായി കണക്കാക്കേണ്ടതെന്തൊക്കെയാണെന്നു വിവരിക്കുന്നു. പരമഹംസൻ മുഖ്യമായി കരുതേണ്ടതു് ദണ്ഡത്തേയോ ശിഖയേയോ യജ്ഞോപവീതത്തേയോ പുതപ്പിനേയോ ഒന്നുമല്ല. ഇതുകൊണ്ടു് ദണ്ഡാദിചിഹ്നങ്ങൾ വെടിയുന്നതു് ശാസ്ത്രസമ്മതമായ കാര്യമാണെന്നു സിദ്ധിക്കുന്നു. പരമഹംസൻ ശീതോഷ്ണസമബുദ്ധിയായി, ദിഗംബരനും നിൎന്നമസ്കാരനുമായി, ലോകവ്യവഹാരാതീതനായി കഴിഞ്ഞുകൂടേണ്ടതാണു്. ഒടുവിൽ അദ്ദേഹം താൻ പൂൎണ്ണാനന്ദൈകസ്വരൂപമായ ബ്രഹ്മംതന്നെയാണെന്നു് അനുഭവിച്ചു് കൃതകൃത്യനായി ഭവിക്കുന്നു. ഇങ്ങനെ പരമഹംസത്വം ബ്രഹ്മാനുഭവമാത്രസ്വരൂപമായി പൎയ്യവസാനിക്കണമെന്നാണു് പ്രജാപതിമതം. അതുകൊണ്ടു് വിരുദ്ധധൎമ്മങ്ങൾ സ്വീകരിക്കുന്നതിനാൽ വിവിദിഷാസന്ന്യാസിയായ പരമഹംസനും വിദ്വത്സന്ന്യാസിയായ പരമഹംസനും വലിയ ഭേദമുണ്ടെന്നറിയേണ്ടതാണു്. സ്മൃതികളും വിവിദിഷാസന്ന്യാസത്തേയും വിദ്വത്സന്ന്യാസത്തേയും വേർതിരിച്ചു കാണിക്കുന്നുണ്ടു്. ബൃഹസ്പതിസ്മൃതി ഇങ്ങനെ പറയുന്നു: ''ചിലർ പരവൈരാഗ്യം സമാശ്രയിച്ചു സംസാരം നിസ്സാരമെന്നു കണ്ടു് സത്യജിജ്ഞാസുക്കളായി സന്ന്യസിക്കുന്നു. പ്രവൃത്തിമാൎഗ്ഗത്തിൽ തന്നെ കഴിയുന്നവൎക്കു് വിധിച്ചിട്ടുള്ള ഉപായമാണു് യോഗം. ജ്ഞാനമാണു് സന്ന്യാസിമാൎഗ്ഗം. അതുകൊണ്ടു്

ബുദ്ധിമാൻ ജ്ഞാനലബ്ധിക്കായി സന്ന്യസിക്കേണ്ടതാണ്." അങ്ങനെ വിവിദിഷാസന്ന്യാസം വിവരിച്ചിട്ടുള്ള സ്മൃതി വിദ്വത്സന്ന്യാസം വിവരിക്കുന്നു, "സന്ന്യാസി സനാതനമായ പരമാത്മതത്ത്വം ഗ്രഹിച്ചുകഴിഞ്ഞാൽ ഏകദണ്ഡം സ്വീകരിച്ചും യജ്ഞോപവീതാദികൾ ഉപേക്ഷിക്കേണ്ടതാണ്. ബ്രഹ്മാനുഭവം പരിപക്വമായി പൂർണ്ണത കൈവരിച്ചാൽ സർവ്വവും വെടിഞ്ഞ് സന്ന്യാസിയായി കഴിയാം." എന്ന്.

## ജ്ഞാനദാർഢ്യപ്രകാരം

ബ്രഹ്മജിജ്ഞാസയെന്നും ബ്രഹ്മജ്ഞാനമെന്നുമൊക്കെ പ്പറഞ്ഞാൽ വാസ്തവത്തിൽ എന്താണ് ? ചിലർക്ക് ലളിതകലകളെക്കുറിച്ചെന്നപോലെ കേവലം ഔത്സുക്യംകൊണ്ട് ബ്രഹ്മത്തെക്കുറിച്ച് അറിഞ്ഞാൽകൊള്ളാമെന്നാഗ്രഹം തോന്നാം. ഇതു ബ്രഹ്മജിജ്ഞാസയാകുമോ ? കാണുന്നവരോടൊക്കെ വാദകോലാഹലം മുഴക്കുന്ന പണ്ഡിതംമന്യന്മാരായ ചിലർ ബ്രഹ്മവിത്തുകളെപ്പോലെ കാണപ്പെടുന്നുണ്ട്. ഇതാണോ ബ്രഹ്മജ്ഞാനം ? അവരാരുംതന്നെ സന്ന്യസിക്കുന്നതായിക്കാണുന്നുമില്ല. അപ്പോൾ സന്ന്യാസത്തിനാവശ്യമായ ജിജ്ഞാസയും ജ്ഞാനവും ഏതുപ്രകാരമുള്ളതായിരിക്കും ? പറയാം. ഒരാളിന് അതികഠിനമായ വിശപ്പുണ്ടെന്നിരിക്കട്ടെ, അപ്പോൾ അയാൾക്ക് ഭക്ഷണമൊഴിച്ചുള്ള മറ്റൊന്നിലും മനസ്സു പതിയുന്നതല്ല. ഭക്ഷണത്തിനു താമസം നേരിട്ടാൽ അതത്യന്തം അസഹനീയമായി തോന്നുകയും ചെയ്യും. അതുപോലെ ജന്മഹേതുക്കളായ കർമ്മങ്ങളിൽ അത്യന്തം അരുചി തോന്നണം. ജ്ഞാനോപായങ്ങളായ ശ്രവണമനനാദിയിൽ അതീവ താല്പര്യവും ഉദ്ഭവിക്കണം. ഇതാണ് ബ്രഹ്മജിജ്ഞാസ. ഇതിന്റെ ഉറപ്പിനായി സ്വീകരിക്കുന്ന സന്ന്യാസമാണ് വിവിദിഷാസന്ന്യാസം. ഇതുപോലെ ബ്രഹ്മജ്ഞാനമെ

ന്നാലെന്താണെന്ന് ശ്രീ ശങ്കരഭഗവത്പാദർ ഉപദേശസാഹസ്രിയിൽ ഇപ്രകാരം വിവരിക്കുന്നു:

ദേഹാത്മജ്ഞാനവജ്ജ്ഞാനം ദേഹാത്മജ്ഞാനബാധകം
ആത്മന്യേവ ഭവേദ്യസ്യ സ നേച്ഛന്നപി മുച്യതേ. (4. 5.)

ഇപ്പോൾ ദേഹമാണ് ഞാനെന്നുള്ള ബോധം എത്രമാത്രം ഉറപ്പുള്ളതാണോ അത്രമാത്രം ഉറപ്പോടുകൂടി ആത്മാവാണ് ഞാനെന്ന അനുഭവമുണ്ടാകണം. ഇപ്രകാരം ഉറപ്പുള്ള ആത്മജ്ഞാനം ഞാൻ ദേഹമാണെന്നുള്ള ബോധത്തെ പുറംതള്ളുന്നു. സ്വാത്മസ്വരൂപത്തെ ഈ മട്ടിൽ അറിയുന്നയാൾ ആഗ്രഹിച്ചില്ലെങ്കിൽപ്പോലും മുക്തനായി ഭവിക്കുന്നു. ദൃഢമായ ആത്മജ്ഞാനത്തിന്റെ സ്വരൂപം ഉപനിഷത്തുകളും പ്രഖ്യാപിച്ചിട്ടുണ്ട്. ആത്മജ്ഞാനത്തോടെ വാസനാമയമായ ഹൃദയഗ്രന്ഥി പിളർന്നു നശിക്കുന്നു. സംശയങ്ങൾ ഛിന്നിച്ചിതറി ഒടുങ്ങുന്നു. ആ പരാവരസത്യത്തെ നേരിട്ടു കാണുന്നതോടെ കർമ്മങ്ങളും എല്ലാം ക്ഷയിക്കുന്നു. സമഷ്ടിസൂക്ഷ്മശരീരിയായ ഹിരണ്യഗർഭൻമുതൽ സ്ഥാവരാന്തമുള്ള എല്ലാ ദൃശ്യങ്ങളേയും ഉപനിഷത്ത് അപരബ്രഹ്മമെന്നാണ് വിളിക്കുന്നത്. ഈ ദൃശ്യങ്ങളെയെല്ലാം ദർശിച്ചുകൊണ്ട് സദാ ദ്രഷ്ടാവായി വിളങ്ങുന്ന ചേതനനാണ് പരബ്രഹ്മം. ബുദ്ധിയിൽ സാക്ഷിസ്വരൂപനായി കുടികൊള്ളുന്ന ചേതനയിൽ ജഡത്വം ആരോപിച്ചനുഭവിക്കുന്നത് അവിദ്യനിമിത്തമാണ്. ജഡവാസനകളാകുന്ന ഛേദിക്കാൻ വയ്യാത്ത കെട്ടുകൾ ഹൃദയത്തെ ഉറപ്പായി ബന്ധിച്ചിരിക്കുന്നു. അതുകൊണ്ടാണവയെ ഗ്രന്ഥികളെന്നു വിളിക്കുന്നത്. ആത്മാവ് സാക്ഷിയാണോ? കർത്താവാണോ? സാക്ഷിയായി നില്ക്കുമ്പോൾ അതിനു ബ്രഹ്മത്വം ഉണ്ടോ? അതോ ഇല്ലയോ? ബ്രഹ്മത്വം ഉണ്ടെങ്കിൽത്തന്നെ അതു ബുദ്ധികൊണ്ടറിയുവാൻ പററുമോ? അറിഞ്ഞാൽത്തന്നെ അതുകൊണ്ടുമാത്രം മുക്തി ലഭ്യമാകുമോ? എന്നിങ്ങനെയുള്ളവയാണ് സംശയങ്ങൾ. പ്രകടമാകാതെ വാസനാമണ്ഡ

ലത്തിൽ ഒളിഞ്ഞുകിടക്കുന്നവയും അനേകം ഭാവിജന്മങ്ങൾക്ക കാരണമായിത്തീരാവുന്നവയുമാണ് കർമ്മങ്ങൾ. ഇങ്ങനെ ഗ്രന്ഥി, സംശയങ്ങൾ, കർമ്മം, എന്നീ മൂന്നും ആത്മദർശനത്തോടെ തിരോഭവിക്കുന്നു. ആത്മദർശി പിന്നെ ശരീരംകൊണ്ടെങ്ങനെ പ്രവർത്തിച്ചാലും ആ കർമ്മമൊന്നും അദ്ദേഹത്തെ ലേശംപോലും ബന്ധിക്കുന്നില്ല. ഗീതയിൽ ഭഗവാൻ ഇക്കാര്യം പ്രഖ്യാപിക്കുന്നതു നോക്കുക:

> യസ്യ നാഹംകൃതോ ഭാവോ ബുദ്ധിര്യസ്യ ന ലിപ്യതേ
> ഹത്വാപി സ ഇമാൻ ലോകാൻ ന ഹന്തി ന നിബദ്ധ്യതേ.
> (18. 17.)

ജ്ഞാനിയുടെ ബ്രഹ്മനിഷ്ഠ അവിദ്യാരോപിതമായ അഹംഭാവത്തിൻെറ മൂടുപടംകൊണ്ട് ഒരിക്കലും മറയ്ക്കപ്പെടുന്നില്ല. മുൻവിവരിച്ച സംശയങ്ങളൊന്നും അദ്ദേഹത്തിൻെറ ബുദ്ധിയെ കളങ്കപ്പെടുത്തുന്നുമില്ല. ഈ സ്ഥിതിയിൽ ത്രൈലോക്യവധംപോലും ബന്ധകാരണമായി ഭവിക്കുന്നില്ല; പിന്നെയാണോ മററു കർമ്മങ്ങളെന്തെങ്കിലും ആ സത്യനിഷ്ഠനെ ബന്ധിക്കുക ? ഇവിടെ ഒരു സംശയം വരാം. വിവിദിഷാസന്ന്യാസംകൊണ്ട് നേടാവുന്നതാണല്ലോ ഈ ജ്ഞാനനിഷ്ഠ. അതുകൊണ്ടുതന്നെ ഭാവിജന്മങ്ങളെല്ലാം തടയപ്പെടും. ഈ ജന്മത്തിൽത്തന്നെ അനുഭവിച്ചുതീർക്കേണ്ടതായി ശേഷിക്കുന്ന പ്രാരബ്ധം അനുഭവിക്കാതെ ഒടുങ്ങുകയില്ല. പിന്നെയെന്തിനാണ് വിദ്വത്സന്ന്യാസമെന്ന് പുതുതായി ഒന്നിനെ അംഗീകരിക്കുന്നതു് ? ഈ സംശയം ശരിയല്ല. ജീവന്മുക്തി പ്രസ്പഷ്ടമാക്കാനാണ് വിദ്വത്സന്ന്യാസം. ജ്ഞാനലബ്ധിക്ക് വിവിദിഷാസന്ന്യാസം; അതുപോലെ പ്രസ്പഷ്ടമായ ജീവന്മുക്തസ്ഥിതി അനുഭവിക്കാൻ വിദ്വത് സന്ന്യാസം. ഇത്രയുമാണ് സന്ന്യാസരഹസ്യം.

## ജീവന്മുക്തിവിവരണം

എന്താണീ ജീവന്മുക്തി ? അങ്ങനെയൊന്നുണ്ടെന്നുള്ളതിനു തെളിവെന്താണ് ? അതു നേടേണ്ടതെപ്രകാരം ?

നേടിയാൽത്തന്നെ പ്രയോജനമെന്ത്? പറയാം. ജീവിച്ചിരിക്കുന്ന മനുഷ്യന്, ഞാൻ കത്താവാണ്, ഭോക്താവാണ്; ഞാൻ സുഖിക്കുന്നു ദുഃഖിക്കുന്നു, ഇത്യാദി ചിത്തസങ്കല്പങ്ങൾ ക്ലേശത്തെയുളവാക്കുന്നതുകൊണ്ട് ബന്ധമായി ഭവിക്കുന്നു. ഈ ബന്ധത്തെ ഒഴിവാക്കി ജീവിക്കുന്നതാണു ജീവന്മുക്തി. ഒന്നു ചോദിക്കട്ടെ. ഈ ബന്ധം ആക്കാണ് ഇല്ലാതാകേണ്ടത്? സാക്ഷിയായി നിലകൊള്ളുന്ന ആത്മാവിനാണോ അതോ ചിത്തത്തിനാണോ? ആത്മാവിനാണെന്നു പറകവയ്യ. ജ്ഞാനം ലഭിക്കുന്നതോടുകൂടി ഒരിക്കലും ബന്ധത്തിലകപ്പെട്ടിട്ടില്ലാത്ത നിത്യനിർമ്മുക്തനാണ് ആത്മാവെന്നു ബോദ്ധ്യമാകുന്നു. അതുകൊണ്ട് ആത്മാവിൽനിന്നും ബന്ധം ഒഴിവാക്കുകയെന്ന പ്രശ്നമേ ഉദിക്കുന്നില്ല. ഇനി ചിത്തത്തിനാണോ ഇതു് ഒഴിവായിക്കിട്ടേണ്ടതു്? അതൊരിക്കലും സാദ്ധ്യവുമല്ല. കർത്തൃത്വഭോക്തൃത്വസുഖദുഃഖാദ്യഭിമാനങ്ങൾ ചിത്തത്തിന്റെ സ്വഭാവമാണ്. വെള്ളത്തിൽനിന്ന് ദ്രവത്വവും തീയിൽനിന്നു ചൂടും ഒഴിവാക്കാനൊക്കുമെങ്കിൽ ചിത്തത്തിൽനിന്ന് കർത്തൃത്വാദിധമ്മങ്ങളും ഒഴിവാക്കാൻ സാധിച്ചേയ്ക്കും. വസ്തുസ്വഭാവം നശിപ്പിക്കുക സാധ്യമല്ലല്ലോ. ഈ സംശയം ശരിയല്ല. ചിത്തത്തിൽനിന്നും കർത്തൃത്വാദിധമ്മങ്ങൾ സമ്പൂണ്ണമായി തുടച്ചുമാററാൻ കഴിഞ്ഞില്ലെങ്കിലും ശക്തികുറച്ച് അവയെ നിയന്ത്രണാധീനമാക്കാൻ കഴിയുന്നതാണ്. വെള്ളത്തിലെ ദ്രവത്വം മണ്ണുമായി കൂടിക്കുഴയുമ്പോൾ നഷ്ടമാകുന്നു. മണിമന്ത്രൗഷധങ്ങൾ ഉപയോഗിച്ച് അഗ്നിയുടെ ചൂടും തടയാൻ കഴിയും. അതുപോലെ നിരന്തരമായ യോഗാഭ്യാസംകൊണ്ട് ചിത്തവൃത്തികളേയും പൂണ്ണനിയന്ത്രണത്തിലാക്കാൻ കഴിയുന്നതാണ്. ഇരിക്കട്ടെ. എന്നാലും പ്രാരബ്ധകമ്മം ശേഷിക്കുമല്ലോ. അവിദ്യയേയും അതിന്റെ കാര്യങ്ങളായ ചിത്തവൃത്തികളേയും സമ്പൂണ്ണമായി നശിപ്പിക്കാൻ കച്ചകെട്ടിയിറങ്ങിയിരിക്കുന്ന

തത്ത്വജ്ഞാനിക്കു് അതു് തടസ്സമായിത്തീരുകയില്ലേ? അപ്പോഠം പ്രാരബ്ധകർമ്മഭോഗത്തിനുവേണ്ടി ദേഹേന്ദ്രിയങ്ങളോടു ബന്ധപ്പെട്ടു് വിഷയങ്ങളുമായി സംഗിക്കേണ്ടി വരുമല്ലൊ. ചിത്തവൃത്തികഠം കൂടാതെ സുഖദുഃഖഭോഗം സാദ്ധ്യവുമല്ല. ഈ സ്ഥിതിക്കു് ചിത്തവൃത്തികളെല്ലാം പൂർണ്ണനിയന്ത്രണത്തിലാകുമെന്നു പറയുന്നതെങ്ങനെ? പറയാം. ചിത്തവൃത്തികളെ പൂർണ്ണനിയന്ത്രണത്തിലാക്കി ആനന്ദാതിശയരൂപമായി സമ്പാദിക്കുന്ന ജീവന്മുക്തിയും പ്രാരബ്ധഫലത്തിൽ അന്തർഭവിക്കുന്നുവെന്നറിയേണ്ടതാണു്.

## പുരുഷപ്രയത്നത്തിൻെറ മേന്മ

അങ്ങനെയാണെങ്കിൽ കർമ്മംകൊണ്ടുതന്നെ ജീവന്മുക്തിയുണ്ടായിക്കൊള്ളുമല്ലോ. അതിനുവേണ്ടി വിശേഷിച്ചൊരു പ്രയത്നമെന്തിനാണു്? കൃഷി, കച്ചവടം തുടങ്ങിയ കർമ്മങ്ങളിൽ ഫലാനുഭവം എങ്ങനെയോ അങ്ങനെതന്നെയാണു് ജീവന്മുക്തിഫലവും. പുരുഷപ്രയത്നംകൊണ്ടല്ലേ കൃഷിയും കച്ചവടവും ഫലിക്കുന്നതു്? ജീവന്മുക്തിയും അങ്ങനെതന്നെ. കർമ്മം സ്വയം പ്രകടമാകാത്ത അദൃഷ്ടവസ്തുവാണു്. വ്യക്തമായ സാധനസാമഗ്രികൂടാതെ അതിനു് ഫലത്തെ ജനിപ്പിക്കാൻ കഴിയുന്നതല്ല. അതുകൊണ്ടു് കച്ചവടം തുടങ്ങിയവയിൽ പുരുഷപ്രയത്നം കൂടിയേ തീരൂ എന്നാണെങ്കിൽ ജീവന്മുക്തിലാഭത്തിനും കഥ തുല്യമാണു്. ഇനി പുരുഷപ്രയത്നമുണ്ടായാൽപ്പോലും കൃഷി, കച്ചവടം മുതലായവ ഫലലാഭത്തിൽ ചെന്നെത്താതെ പരാജയപ്പെട്ടുപോകുന്നതു കാണാറുണ്ടു്. അവിടെ പ്രബലമായ കർമ്മാന്തരം പ്രതിബന്ധമായിത്തീരുന്നതാണതിനു കാരണം. ആ പ്രബലമായ കർമ്മം കൃഷിക്കാവശ്യമായ മഴയും മററും ഉണ്ടാകാതിരിക്കുകയെന്ന വ്യക്തരൂപം കൈക്കൊണ്ടാണു ഫലലാഭത്തെ തടയുന്നതു്. പ്രതിബന്ധത്തെ ഒഴിച്ചുമാററാൻ കഴിവുള്ള പ്രബലതരകർമ്മ

ങ്ങാംകൊണ്ടു് അവയും മാറിക്കിട്ടുന്നതാണു്. മഴയില്ലെ
ങ്കിലും മററു മാർഗ്ഗങ്ങളിൽക്കൂടി ജലസേചനസൗകര്യം
സമ്പാദിക്കുന്നതു് ഇതിനു ദൃഷ്ടാന്തമാണു്. യജ്ഞം ചെയ്തു്
ദേവതാപ്രസാദം നേടി മഴയുണ്ടാക്കിയും പ്രതിബന്ധ
ത്തെ നശിപ്പിക്കാം. ഇവിടെ വീണ്ടും നദീജലരൂപത്തിലും
വൃഷ്ടിയായും പ്രകടസാമഗ്രിയെ ആശ്രയിച്ചുകൊണ്ടാണു്
കർമ്മം വെളിപ്പെടുന്നതു്. പ്രകടസാമഗ്രിയെ ആശ്രയി
ക്കാതെ കർമ്മത്തിനു വെളിപ്പെടാനേ സാദ്ധ്യമല്ല. എന്തി
നേറെ ? പുരുഷപ്രയത്നംകൊണ്ടു് ഫലഭോഗത്തിൽ പര്യ
വസാനിക്കേണ്ട പ്രാരബ്ധകർമ്മത്തിൽ വിശ്വസിക്കുന്ന
ഒരാംക്കു് യോഗാഭ്യാസരൂപത്തിലുള്ള പുരുഷപ്രയത്നം
വ്യർത്ഥമായിപ്പോകുമെന്നു് ഭാവനചെയ്യാൻപോലും സാദ്ധ്യ
മല്ല. അല്ലെങ്കിൽ പ്രാരബ്ധകർമ്മം തത്ത്വജ്ഞാനത്തേ
ക്കാം പ്രാബല്യം നേടി അതിനെ തടയുന്നുവെന്നുവന്നാൽ
ത്തന്നെ യോഗാഭ്യാസം പ്രാരബ്ധകർമ്മത്തേക്കാളും പ്രബല
മാണെന്നു കരുതുന്നതിലും അപാകതയില്ല. അതുകൊ
ണ്ടാണു് പ്രാരബ്ധഭോഗത്തിനായി ലഭിച്ച ശരീരത്തെപ്പോ
ലും ഉദ്ദാലൻ വീതഹവ്യൻ തുടങ്ങിയ യോഗിവര്യന്മാക്കു്
ജ്ഞാനോദയത്തിനുശേഷം സ്വേച്ഛപോലെ ഉപേക്ഷി
ക്കാൻ തരപ്പെട്ടതു്. യോഗവാസിഷ്ഠത്തിൽ ഇവരുടെ
യോഗാഭ്യാസപാടവം വിശദമായി വണ്ണിച്ചിട്ടുണ്ടു്. അല്പാ
യുസ്സുകളായ നമുക്കു് ഉദ്ദാലനും മററും നേടിയ രൂപത്തി
ലുള്ള യോഗാഭ്യാസപാടവം സാദ്ധ്യമല്ലെന്നുവന്നാൽ
പ്പോലും കാമലോഭാദി ചിത്തവൃത്തിനിരോധരൂപത്തി
ലുള്ള യോഗം അഭ്യസിക്കുന്നതിനു് എന്താണു് പ്രയാസം?
ശാസ്ത്രീയമായ പ്രയത്നത്തിനു് സ്വാഭാവികമായ കർമ്മ
ഗതിയേക്കാം പ്രാബല്യം അംഗീകരിക്കാതെ പോയാൽ
വൈദ്യശാസ്ത്രംമുതൽ മോക്ഷശാസ്ത്രംവരെയുള്ള എല്ലാ
ശാസ്ത്രനിഗമനങ്ങളും വ്യർത്ഥമാണെന്നു വന്നുചേരും. ചില
പ്പോഴൊക്കെ പരാജയപ്പെടുന്നതുകൊണ്ടുമാത്രം പുരുഷ

പ്രയത്നം ദുർബലമാണെന്നു പറഞ്ഞുകൂട. ചില പരാജയങ്ങറം സംഭവിക്കുന്നുവെന്നു കണ്ടു് രാജാക്കന്മാർ സൈന്യശേഖരം വേണ്ടെന്നുവെയ്ക്കാറില്ലല്ലൊ. ഇക്കാര്യം മനസ്സിൽ കണ്ടുകൊണ്ടു് ആനന്ദബോധാചാര്യൻ പറയുന്നതു നോക്കുക: ''അജീർണ്ണത്തെ ഭയന്നു് ആരും ആഹാരം ഉപേക്ഷിക്കാറില്ല; ഭിക്ഷുകന്മാരെ ഭയന്നു് ആഹാരം പാകംചെയ്യാതിരിക്കുന്നില്ല.'' യോഗവാസിഷ്ഠത്തിൽ ശാസ്ത്രീയപ്രയത്നത്തിൻെറ പ്രാബല്യം രാമനു് വസിഷ്ഠൻ നല്ലപോലെ സ്പഷ്ടമാക്കിക്കൊടുക്കുന്നുണ്ടു്. എല്ലാം പൗരുഷംകൊണ്ടു നേടാമെന്നും ഒടുവിൽ പൗരുഷത്തേയും വെടിഞ്ഞു് സത്യസ്വരൂപവുമായി ഏകീഭവിക്കണമെന്നും വസിഷ്ഠൻ രാമനോടാവശ്യപ്പെടുന്നു.

> സർവ്വമേവേഹ ഹി സദാ സംസാരേ രഘുനന്ദന,
> സമ്യക്പ്രയുക്താത് സർവ്വേണ പൗരുഷാത് സമവാപ്യതേ.

'ഹേ രാമ, വേണ്ടപോലെ പ്രയോഗിക്കപ്പെടുന്ന പൗരുഷംകൊണ്ടു് ഈ ലോകത്തു് ആർക്കും എന്തും നേടിയെടുക്കാവുന്നതാണു്.'

### പൗരുഷം രണ്ടുവിധം

പുത്രകാമേഷ്ടി, ജ്യോതിഷ്ടോമം, കൃഷി, വാണിജ്യം തുടങ്ങി ഭൗതികഫലങ്ങറം നേടുന്നതിനും ബ്രഹ്മോപാസന വഴി മോക്ഷം നേടുന്നതിനുമുള്ള പുരുഷപ്രയത്നമാണു് പൗരുഷം. ഈ പൗരുഷം രണ്ടു വിധമുണ്ടു്. ശാസ്ത്രത്തെ അനുസരിക്കുന്നതും ശാസ്ത്രത്തെ അനുസരിക്കാത്തതും. സത്യം കണ്ടവരാണല്ലൊ ശാസ്ത്രം രചിച്ചിട്ടുള്ളതു്. വേദങ്ങളെ പ്രമാണമാക്കിയുള്ളതാണു് ശാസ്ത്രം. അതുകൊണ്ടു് ശാസ്ത്രാനുസാരിയായ പൗരുഷം പരമപുരുഷാർത്ഥത്തെ നേടിത്തരുന്നു. ശാസ്ത്രത്തെ ധിക്കരിച്ചുകൊണ്ടുള്ള പൗരുഷം അനർത്ഥത്തിനു കാരണമായും ഭവിക്കുന്നു. പരദ്രവ്യം അപ

ഹരിക്കുക, പരസ്ത്രീയെ കാമിക്കുക ഇതിലൊക്കെ സാമത്ഥ്യം കാണിക്കുന്നതാണ് ശാസ്ത്രമാഗ്ഗം വെടിഞ്ഞുള്ള പൗരുഷം. ഈശ്വരചിന്തയോടുകൂടി നിത്യനൈമിത്തികാദികമ്മങ്ങരം കൃത്യമായി അനുഷ്ഠിക്കുന്നതാണ് ശാസ്ത്രാനുസാരിയായ പൗരുഷം. ശാസ്ത്രത്തെ ധിക്കരിക്കുന്നവർക്ക് നരകം ഫലം. ശാസ്ത്രത്തെ പിൻതുടരുന്നവക്ക് മോക്ഷം ഫലം. വസിഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:

ആബാല്യാദലമഭ്യസ്തൈഃ ശാസ്ത്രസത്സംഗമാദിഭിഃ।
ഗുണൈഃ പുരുഷയത്നേന സോഽത്ഥഃ സംപദ്യതേ ഹിതഃ.

ശ്രേയോരൂപമായ മോക്ഷം നേടുന്നതിനുള്ള അഭ്യാസം ബാല്യകാലംമുതൽ വേണ്ടപോലെ തുടങ്ങണം. ശാസ്ത്രത്തെയും സജ്ജനങ്ങളെയും ഇതിനായി കൂട്ടുപിടിക്കണം. സദ്ഗുണസമ്പന്നനായി സദാ പ്രയത്നിക്കണം. അങ്ങനെയായാലേ മോക്ഷമെന്ന പരമപുരുഷാത്ഥം നേടാൻകഴിയൂ. ഇതു കേട്ട് രാമൻ വസിഷ്ഠനോട് മററൊരു സംശയം ചോദിക്കുന്നുണ്ടു്: ''ഹേ മുനേ, കഴിഞ്ഞ ജന്മങ്ങളിൽ ഞാൻ സമ്പാദിച്ചുകൂട്ടിയ വാസനാസമൂഹം എന്നെ അടിമപ്പെടുത്തി വിവിധകമ്മങ്ങരംക്കായി പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു. അനുകമ്പാഹനായ ഞാൻ അവയുടെ ചൊല്പടിക്കു വത്തിക്കുകയാണ്. എനിക്കിവിടെ എന്താണ് ചെയ്യാൻ കഴിയുക?'' ഇവിടെ ധമ്മാധമ്മങ്ങരംക്കു പ്രേരണ നല്കുന്ന ഉറച്ചുപോയ ജീവസംസ്കാരങ്ങളെയാണ് വാസനയെന്നു വിളിക്കുന്നതു്. വസിഷ്ഠൻ രാമനു നല്കുന്ന മറുപടി ശ്രദ്ധേയമാണ്: ''അടിമത്തത്തിൽനിന്നും മോചിക്കാൻ പൗരുഷം മാത്രമാണുപായം. അതുകൊണ്ടു് ഹേ രാമ, സ്വപ്രയത്നരൂപത്തിലുള്ള പൗരുഷത്തെ സമാശ്രയിക്കൂ. അതുകൊണ്ടേ ശാശ്വതമായ ശ്രേയസ്സ് കൈവരിക്കാൻ സാധിക്കൂ. സ്ഥിരമായ ലക്ഷ്യത്തെ മുൻപിൽ കണ്ടുകൊണ്ടു് വാക്കുകൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും ആ ലക്ഷ്യത്തിലെത്താൻ ഇടതടവില്ലാതെ യത്നിക്കുകയാണ് പൗരുഷം.

സോത്സാഹം നേടുന്ന പൗരുഷംകൊണ്ടേ വാസനാപാര തന്ത്ര്യം മാറിക്കിട്ടൂ ''

**വാസന രണ്ടുവിധം**

രണ്ടുതരം വാസനാശൃംഖലകളാണ് സംസാരബന്ധത്തിനു ഹേതു, ശുഭവാസനയും അശുഭവാസനയും. ഈ രണ്ടുതരം വാസനകളും പൂർവ്വജന്മാർജ്ജിതമായി വന്നുചേരുന്നു. ചിലപ്പോൾ ഇവയിൽ ഒന്നിന് അതീവ പ്രാബല്യം ഉണ്ടായിയെന്നും വരാം. ശുഭവാസനകളാൽ ഒരാൾ നിരന്തരം നയിക്കപ്പെടുമെങ്കിൽ അയാൾ ക്രമേണ ആ മാർഗ്ഗത്തിൽക്കൂടിത്തന്നെ ശാശ്വതശാന്തിസ്ഥാനം കണ്ടെത്തുന്നു. ഇനി പൂർവ്വജന്മാർജ്ജിതമായ അശുഭവാസനയാണ് ഒരാളെ ശക്തിയായി അടിമപ്പെടുത്തുന്നതെന്നുവന്നാൽ അവിടെയാണ് പൗരുഷത്തിന് പ്രാധാന്യം ലഭിക്കുന്നതു്. സ്വപ്രയത്നരൂപമായ പൗരുഷംകൊണ്ടാണ് അതിനെ ജയിക്കേണ്ടതു്. യുദ്ധരംഗത്ത് ശത്രുവിന്നഭിമുഖമായി നില്ക്കുന്ന പടയാളി മരണത്തിൽനിന്നും എങ്ങനെയാണ് രക്ഷപ്പെടുക? മറെറാരാളിന്റെ സഹായത്തിനായി കാത്തു നില്ക്കാൻ അയാൾക്കു സമയമില്ല. സ്വപ്രയത്നം മാത്രമേ അവിടെ ശരണീകരിക്കാനുള്ളു. വസിഷ്ഠൻ പ്രഖ്യാപിക്കുന്നതു നോക്കുക:

> ശുഭാശുഭാഭ്യാം മാർഗ്ഗാഭ്യാം വഹന്തീ വാസനാസരിത്
> പൗരുഷേണ പ്രയത്നേന യോജനീയാ ശുഭേ പഥി.

ശുഭാശുഭങ്ങളെന്ന രണ്ടു് കൈവഴികളിലായിട്ടാണ് വാസനാനദി ഒഴുകുന്നതു്. പുരുഷപ്രയത്നരൂപത്തിലുള്ള പൗരുഷംകൊണ്ടു് രണ്ടിനേയും യോജിപ്പിച്ച് ശുഭപഥത്തിൽത്തന്നെ ഒരുമിപ്പിക്കേണ്ടതാണ്. ശുഭവാസനകൾക്കു പ്രാബല്യമുള്ളപ്പോഴും അവ അശുഭവാസനകളോടുകൂടി കലർന്നുപോകാതെ സൂക്ഷിക്കാനുള്ള പ്രയത്നം ആവശ്യമാണ്.

## ചിത്തശുദ്ധീകരണപ്രകാരം

അശുഭവാസനകളിലേയ്ക്കു കടന്നു ചെല്ലുന്ന ചിത്തത്തെ പിടിച്ചകററി ശുഭവാസനകളുമായി സംയോജിപ്പിക്കേണ്ടതാണ്. ചിത്തം ബലാൽ പരദ്രവ്യത്തെയും പരസ്ത്രീയെയും കാമിക്കുന്നുവെന്നിരിക്കട്ടെ. അഥവാ സ്പഷ്ടമായിത്തെളിയുന്ന മററേതെങ്കിലും അശുഭചിന്തകളിൽ വ്യാപരിക്കുന്നുവെന്നിരിക്കട്ടെ ആ ചിത്തത്തെ അവയിൽ നിന്നും പൗരുഷംകൊണ്ടു പിടിച്ചകററി ഈശ്വരധ്യാനം ശാസ്ത്രപഠനം സത്സംഗം തുടങ്ങിയ ശുഭകർമ്മങ്ങളുമായി പരിചയിപ്പിക്കേണ്ടതാണ്. ചിത്തം ഒരു കൊച്ചുകുട്ടിയെപ്പോലെയാണ്. അശുഭകാര്യങ്ങളിൽനിന്നും പിടിച്ചകററി അതിനെ ശുഭകാര്യങ്ങളുമായി പരിചയിപ്പിച്ചാൽ അതവിടെ രമിക്കും. ശുഭത്തെ വെടിഞ്ഞു് അതിനെ അശുഭത്തിലെത്തിച്ചാൽ അതവിടെ ഉറയ്ക്കും. അതുകൊണ്ടതിനെ പിടിച്ചകററി ശ്രേയോമാർഗ്ഗത്തിലേയ്ക്കുതന്നെ നയിക്കേണ്ടതാണ്. കൊച്ചുകുട്ടി മണ്ണുതിന്നുമ്പോൾ അതിനെ പിടിച്ചകററി മിഠായി കൊടുത്തു് സന്തോഷിപ്പിക്കാറില്ലേ? സുവർണ്ണരത്നാദി കണ്ടു കൊതിക്കുന്ന കുട്ടിയെ നല്ലൊരു പന്തു് കൈയ്യിൽ കൊടുത്തു് അവയിൽനിന്നും അകററാറില്ലേ? അതുതന്നെയാണ് ചിത്തശമനപ്രക്രിയയുടെയും വിധം. ദുഃസംഗത്തിനു തുനിയുന്ന ചിത്തത്തെ സത്സംഗംകൊണ്ടകററി സത്യമാർഗ്ഗത്തിലേയ്ക്കു നയിക്കാവുന്നതാണ്. ഈ ചിത്തശുദ്ധീകരണപ്രക്രിയ ബോധപൂർവ്വം സാവധാനം പതുക്കെപ്പതുക്കെ സാധിച്ചെടുക്കേണ്ടതാണ്. സമഭാവന പരിശീലിച്ചും ഈശ്വരധ്യാനംകൊണ്ടും പലതരം സാന്ത്വനങ്ങൾ നല്കിയും ഇതു ക്രമേണ സാധിക്കണം. ചിത്തത്തെ പെട്ടെന്നു ബലാൽ പിടിച്ച് ചലിപ്പിക്കാൻ പാടില്ല. അതു് ആപത്തിനു കാരണമായിത്തീരും. പൗരുഷത്തോടു കൂടി ചിത്തബാലകനെ ലാളിച്ചു ലാളിച്ചാണ് ശ്രേയോമാർഗ്ഗത്തിലേയ്ക്കു നയിക്കേണ്ടതു്. ഇളകിച്ചാടുന്ന പശുവിനെ

തൊഴുത്തിൽകൊണ്ടുകയററാൻ രണ്ടുപായങ്ങളാണുള്ളത്. പച്ചപ്പുല്ലുകാണിച്ച് ആകർഷിച്ചും ദേഹം ചൊറിഞ്ഞുതടവി സമാശ്വസിപ്പിച്ചും അതിനെ ബന്ധിക്കാം. അല്ലെങ്കിൽ ഉറക്കെ ശബ്ദിച്ചോ വടി കാട്ടിയോ ഭയപ്പെടുത്തിയും ബന്ധിക്കാം. ഇവിടെ ആദ്യത്തെ ഉപായം അതിവേഗം ഫലിക്കും. രണ്ടാമത്തെ ഉപായം അങ്ങുമിങ്ങും ഓടിച്ചും തളർത്തിയും അധികനേരംകൊണ്ടേ ഫലിക്കൂ. അതുപോലെ ചിത്തജയത്തിനും രണ്ടുപായങ്ങളുണ്ട്. ഒന്നാമത്തെ ഉപായം എല്ലാററിലും ഈശ്വരഭാവന ഉണർത്തിവിട്ട് ശത്രുവും മിത്രവും ശീതവും ഉഷ്ണവും സമമാണെന്ന് ചിത്തത്തെ സദാ ഉദ്ബോധിപ്പിക്കുകയാണ്. രണ്ടാമത്തേത് പ്രാണായാമപ്രത്യാഹാരാദി ഹഠയോഗാഭ്യാസരൂപത്തിലുള്ള പുരുഷപ്രയത്നമാണ്. ഇവിടെ ആദ്യത്തേതായ മൃദുയോഗം ചിത്തത്തെ ശീഘ്രം സത്യത്തോടടുപ്പിക്കും. ആ ഉപായംകൊണ്ട് ചിത്തത്തെ നിരന്തരം ലാളിക്കാം. രണ്ടാമത്തേത് ഹഠയോഗമാണ്. അത് സാവധാനമേ പരിശീലിക്കാവൂ. കാലംകൊണ്ടേ അതു ഫലം നേടിത്തരൂ. അതിനാൽ അതു പെട്ടെന്നു പ്രയോഗിച്ച് ഫലിപ്പിക്കാൻ ശ്രമിക്കരുത്. മൃദുവായ യോഗാഭ്യാസപരിശീലനംകൊണ്ട് സദ്വാസനകൾ ഉറച്ചുകിട്ടുകയാണെങ്കിൽ അഭ്യാസം ഫലിക്കുന്നുവെന്നു കരുതാം. പെട്ടെന്ന് ഫലിച്ചില്ലെങ്കിൽപ്പോലും ഒരിക്കലും പരാജയബോധത്തിനു കീഴ്പ്പെടരുത്. ഫലിക്കുന്നില്ലെന്നു തോന്നിയാൽപ്പോലും ശുഭവാസനകൾ ശീലിക്കാനുള്ള ശ്രമം തുടരേണ്ടതാണ്. ശുഭവാസനകളെ വളർത്തുവാനുള്ള ശ്രമം ഒരിക്കലും ദോഷത്തെ ചെയ്യുന്നതല്ല. ശുഭവാസനകൾ അഭ്യസിക്കുമ്പോൾ അഭ്യാസം പൂർണ്ണമായോ ഇല്ലയോ എന്നു സന്ദേഹം വരുന്നിടത്ത് അഭ്യാസം ആവർത്തിക്കാവുന്നതാണ്. ഒരാൾ ഒരു മന്ത്രം ആയിരം ആവൃത്തി ജപിക്കാനിരുന്നുവെന്നു കരുതുക. നൂറുനൂറായിട്ടാണ് ജപിച്ചു തീർത്തുകൊണ്ടിരുന്നത്. പത്താമത്തെ നൂറു

വന്നപ്പോഠം ഒമ്പതാമത്തേതാണോ പത്താമത്തേതാണോ എന്നു സംശയം വന്നെന്നിരിക്കട്ടെ. എന്തായാലും ഒരാവൃത്തികൂടി നൂറുജപം തുടൎന്നു നടത്തുന്നതുകൊണ്ടു് ഒരു ദോഷവും വരാനില്ല. ആയിരം തികഞ്ഞില്ലെങ്കിൽ ആയിരം തികയ്ക്കാനതുപകരിക്കും. ആയിരം തികഞ്ഞുകഴിഞ്ഞെങ്കിൽ നൂറു കൂടുന്നതുകൊണ്ടു് സഹസ്രജപത്തിനു് ഒരു ഹാനിയും വരാനുമില്ല. ഇതുപോലെ സദ്വാസനകളേയും കൂടുതൽ കൂടുതൽ അഭ്യസിക്കുന്നതുകൊണ്ടു ഗുണമല്ലാതെ ദോഷമൊന്നും വരാനില്ല. നിത്യാനിത്യവിവേകംവന്നു് പരമതത്ത്വത്തെക്കുറിച്ചു് ബോധവാനായിത്തീരുന്നതുവരെ ഗുരുവിനേയും ശാസ്ത്രത്തേയും പ്രമാണമാക്കിയേ പ്രവൎത്തിക്കാവൂ. ക്രമേണ ചിത്തശുദ്ധി വന്നു് വികാരങ്ങഠം ഉപശമിച്ചാൽ സത്യബോധം ഉദയം ചെയ്യും. ഒടുവിൽ പൂൎണ്ണമായ ചിത്തനിരോധം സാധിക്കാൻവേണ്ടി ശുഭവാസനകളേയും പരിത്യജിക്കാം. ഇതുവരെ വിവരിച്ച സാധനാമാൎഗ്ഗത്തിൻെറ ചുരുക്കമിതാണു്. ഒരു സത്യജിജ്ഞാസു സജ്ജനങ്ങളുടെ കാലടികഠം പിൻതുടൎന്നു് ആദ്യം ശുഭമാൎഗ്ഗത്തിൽ ചരിക്കണം. അങ്ങനെ ക്രമേണ സത്യബോധം വളൎത്തി ശോകരഹിതമായ യോഗപദത്തിൽ ചിത്തത്തെ കൊണ്ടെത്തിക്കണം. ഒടുവിൽ അതും വെടിഞ്ഞു് സത്യസ്വരൂപമായി സ്ഥിതിചെയ്യണം. ഇങ്ങനെ യോഗാഭ്യാസംകൊണ്ടു് ക്രമമായി ചിത്തവൃത്തികളെ ധ്വംസിച്ചു് സാധിച്ചെടുക്കാവുന്ന ജീവന്മുക്തിപദത്തെക്കുറിച്ചു് സംശയിച്ചിട്ടേ കാൎയ്യമില്ല. ഇതാണു് ജീവന്മുക്തിപ്രകാരം.

## ജീവന്മുക്തിയെക്കുറിച്ചുള്ള തെളിവുകഠം

ശ്രുതിവാക്യങ്ങളും സ്മൃതിവാക്യങ്ങളും ജീവന്മുക്തിക്കു് പ്രമാണങ്ങളായുണ്ടു്. കഠോപനിഷത്തിൽ ഇങ്ങനെ കാണുന്നു:

പുരമേകാദശദ്വാരമജസ്യാവക്രചേതസഃ
അനുഷ്ഠായ ന ശോചതി വിമുക്തശ്ച വിമുച്യതേ. (5.1.)

ജന്മരഹിതനും സമാനുഭവസ്വരൂപനുമായ ആത്മാവിനിരിക്കാനുള്ള പുരമാണു് മനുഷ്യശരീരം. അതിനു് പതിനൊന്നു വാതിലുകളുണ്ടു്. നിത്യസത്യമായ ആത്മാവിനെ സദാ അനുസന്ധാനം ചെയ്യുന്നയാൾക്കു് ഒരു തരത്തിലും ദുഃഖിക്കാനിടവരുന്നില്ല. മാത്രമല്ല അങ്ങനെയുള്ളയാൾ വിമുക്തനായും ഭവിക്കുന്നു; ജീവിച്ചിരിക്കുമ്പോൾത്തന്നെ പ്രത്യക്ഷദോഷങ്ങളായ കാമാദികളിൽനിന്നും വിമുക്തനാകുന്നു. ഇവ തുടങ്ങിവെച്ചനുഭവിക്കുന്ന തല്ക്കാലദോഷങ്ങളാണു്. ശരീരപാതത്തോടെ ഭാവിയിൽ വരാവുന്നതുമായ എല്ലാ ദോഷങ്ങളിൽനിന്നും വിമുക്തനായിത്തീരുന്നു. ജീവന്മുക്തിക്കു മുൻപുതന്നെ ശമദമാദി സാധനാനുഷ്ഠാനങ്ങൾകൊണ്ടു് കാമാദിദോഷങ്ങളിൽനിന്നും മുക്തി നേടാം. എങ്കിലും അതുകൊണ്ടുമാത്രം പ്രാപഞ്ചികമായ ബുദ്ധിവ്യാപാരം ഒടുങ്ങാതിരിക്കുന്നതിനാൽ കാമാദിവികാരങ്ങളെ പ്രയത്നംകൊണ്ടു് നിരോധിക്കേണ്ടതായിട്ടാണിരിക്കുന്നതു്. ജീവന്മുക്തി നേടിക്കഴിഞ്ഞാൽ ആത്മാനന്ദനിമഗ്നമാകുന്ന ബുദ്ധിവ്യാപാരത്തിനു പിന്നെ വിഷയോന്മുഖമായ ചലനമേ സംഭവിക്കുന്നില്ല. അതുകൊണ്ടാണു് വിശേഷേണ മോചിക്കുന്നുവെന്നു് മന്ത്രം പ്രഖ്യാപിക്കുന്നതു്. അതുപോലെ പ്രളയത്തിലും മരണത്തിലും കുറച്ചു കാലം ഭാവിദേഹബന്ധത്തിൽനിന്നും മോചനമുണ്ടാകാം. ജീവന്മുക്തിയിലാകട്ടെ ദേഹബന്ധത്തിൽനിന്നും എന്നെന്നേയ്ക്കുമായി മോചനം ലഭിക്കുന്നുവെന്നു കാണിക്കാനുമാണു് 'വിമുച്യതേ' എന്നു പറഞ്ഞിരിക്കുന്നതു്.

ബൃഹദാരണ്യകത്തിലും ഇക്കാര്യം ഇങ്ങനെ വ്യക്തമായി പ്രഖ്യാപിക്കുന്നു:

യദാ സർവ്വേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. (4. 4.7)

കാമത്യാഗമാണ് സത്യസാധന. സാധകൻ തൻെറ ഉള്ളിൽ പൊന്തിവരുന്ന എല്ലാ കാമങ്ങളും ആദ്യമായി കൈവെടിയുന്നു. അതോടെ മരണം വിട്ടൊഴിയുന്നു. അയാൾ അപ്പോൾത്തന്നെ അമൃതനായി ഭവിക്കുന്നു. അങ്ങനെ ഇവിടെവെച്ചുതന്നെ ബ്രഹ്മാനുഭവത്തിൽ നിമഗ്നനായിത്തീരുകയും ചെയ്യുന്നു. ഉപനിഷദ്ഭാഗങ്ങൾ വേറെയും ഇക്കാര്യത്തിൽ തെളിവായുണ്ട്: 'കണ്ണുണ്ടായാലും കണ്ണില്ലാത്തവനെപ്പോലെ, ചെവിയുണ്ടായാലും ചെവിയില്ലാത്തവനെപ്പോലെ, മനസ്സുള്ളപ്പോഴും മനസ്സില്ലാത്തവനെപ്പോലെ, പ്രാണനുള്ളപ്പോഴും പ്രാണനില്ലാത്തവനെപ്പോലെ ജീവന്മുക്തൻ വർത്തിക്കുന്നു.' ഇപ്രകാരം ശ്രുതിയിൽനിന്നും ജീവന്മുക്തി വിവരണവാക്യങ്ങൾ എത്രവേണമെങ്കിലും ഉദാഹരിക്കാൻ കഴിയും. സ്മൃതികളിൽ ജീവന്മുക്തൻ പല പേരുകളിലുമാണറിയപ്പെടുന്നത്. സ്ഥിതപ്രജ്ഞൻ, ഭഗവദ്ഭക്തൻ, ഗുണാതീതൻ, ബ്രാഹ്മണൻ, അതിവർണ്ണാശ്രമി എന്നീ പേരുകൾ പ്രസിദ്ധങ്ങളാണ്.

## ജീവന്മുക്തിസ്വരൂപം

വാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടു ജീവന്മുക്തിസ്വരൂപവും ജീവന്മുക്തലക്ഷണവും വിസ്തരിച്ചു വർണ്ണിക്കുന്നുണ്ട്. ലഘുയോഗവാസിഷ്ഠം ഉത്പത്തിപ്രകരണം ഒന്നാംസർഗ്ഗം എൺപത്തിയെട്ടാം ശ്ലോകം മുതൽ നൂറാം ശ്ലോകംവരെ ഈ വിവരണമാണ്. ജ്ഞാനമാത്രനിഷ്ഠന്മാരും ആത്മവിചാരപരന്മാരുമായ ആളുകൾക്ക് അചിരേണ ജീവന്മുക്തിപദം കൈവരുന്നു; അവർ ദേഹം വെടിയുമ്പോൾ വിദേഹമുക്തിയും. ലൗകികവും വൈദികവുമായ എല്ലാ കർമ്മങ്ങളുടേയും ത്യാഗമാണ് ജ്ഞാനൈകനിഷ്ഠ. ജീവന്മുക്തൻെറ ശരീരം സദാ പ്രവർത്തിച്ചുകൊണ്ടിരുന്നാലും ചിത്തം കർമ്മസംഗം വിട്ട് എപ്പോഴും ജ്ഞാനനിഷ്ഠയിൽ ഉറപ്പുററതായിരിക്കും. ദേഹേന്ദ്രിയങ്ങൾ ഉണ്ടാ

യിരിക്കുകയും ഇല്ലാതിരിക്കുകയും മാത്രമാണ് ജീവന്മുക്തിക്കും വിദേഹമുക്തിക്കും തമ്മിലുള്ള ഭേദം. ബ്രഹ്മാനുഭവം രണ്ടിടത്തും തുല്യമാണ്. ദ്വൈതവസ്തുബോധത്തിനു രണ്ടിടത്തും പ്രസക്തിയേ ഇല്ലെന്നുള്ളതുതന്നെയാണതിനു കാരണം.

## ജീവന്മുക്തലക്ഷണം

ജീവന്മുക്തിസ്വരൂപം ചുരുക്കത്തിൽ കേട്ടുകഴിഞ്ഞപ്പോൾ രാമൻ വീണ്ടും വസിഷ്ഠനോട് ചോദിച്ചു: 'അല്ലയോ മുനേ, ജീവന്മുക്തന്റെയും വിദേഹമുക്തന്റേയും ലക്ഷണം കുറേക്കൂടി വിസ്തരിച്ചു പറഞ്ഞുതന്നാലും. വ്യക്തമായി ധരിച്ചാൽ അതു നേടുവാനായി എനിക്ക് ശാസ്ത്രമാർഗ്ഗം അവലംബിച്ച് യത്നിക്കാമല്ലോ.' ഇതു കേട്ട് വസിഷ്ഠൻ ജീവന്മുക്തലക്ഷണം രാമന് വിശദമായി വർണ്ണിച്ചു കൊടുത്തു.

> യഥാ സ്ഥിതമിദം യസ്യ വ്യവഹാരവതോഽപി ച
> അസ്തംഗതം സ്ഥിതം വ്യോമ സ ജീവന്മുക്ത ഉച്യതേ.(3.1.90)

വിവിധനാമരൂപങ്ങളോടുകൂടിയ പ്രപഞ്ചഘടകങ്ങൾ അതേവിധംതന്നെ വർത്തിക്കുന്നു. ദേഹേന്ദ്രിയങ്ങൾ കർമ്മങ്ങളിൽ വ്യാപരിക്കുന്നു. എന്നാലും ആർക്കാണോ ഇതൊക്കെ പൂർണ്ണമായും അസ്തമിച്ചതായി അനുഭവിക്കാൻ കഴിയുന്നതു് അയാളാണ് ജീവന്മുക്തൻ. ജീവന്മുക്തന് സർവ്വവ്യാപ്തമായ ചിദാകാശം മാത്രമേ ബാക്കിയുള്ളു. പ്രളയത്തിലല്ലേ പ്രപഞ്ചഘടകങ്ങളെല്ലാം അസ്തമിക്കുന്നതെന്നു ചിലർക്ക് സംശയംതോന്നിയേക്കാം. ദേഹേന്ദ്രിയങ്ങളോടുകൂടിയ ഒരു വ്യക്തിയുടെ അനുഭവമാണ് ജഗത്തു്. പർവ്വതം, നദി, സമുദ്രം, സൂര്യൻ, ചന്ദ്രൻ എന്നിങ്ങനെ കാണപ്പെടുന്ന ജഗത്തു് വ്യക്തിയുടെ അനുഭവത്തോടൊപ്പം പ്രളയകാലത്തു് പരമേശ്വരനാൽ ഉപസംഹരിക്കപ്പെടുന്നു. സത്താമൂർത്തിയായ ഭഗവാങ്കൽ അന്ന് അതു ലയിച്ചുപോകു

ന്നതുകൊണ്ട് അസ്തമിയ്ക്കുകയും ചെയ്യുന്നു. ജീവന്മുക്തിയിൽ കഥയിതല്ല. അവിടെ ദേഹേന്ദ്രിയാദിവ്യവഹാരം നഷ്ട പ്പെടുന്നതേയില്ല. ഗിരിനദീസൂര്യചന്ദ്രാദികൾ പരമേശ്വര നാൽ ഉപസംഹൃതമാകുന്നുമില്ല. അവ പണ്ടേപ്പോലെ തന്നെ മററുള്ള പ്രാണിവർഗ്ഗത്തിനെല്ലാം ഉള്ളതായി അനു ഭവവിഷയമാകുന്നുമുണ്ട്. ജീവന്മുക്തനെ സംബന്ധിച്ചി ടത്തോളം അവയെ കാട്ടിക്കൊടുക്കുന്ന ബുദ്ധിവ്യാപാരം നിലച്ചുപോകുന്നതുകൊണ്ട് ഗാഢനിദ്രയിലെന്നപോലെ അവയെല്ലാം മറഞ്ഞുപോവുകയാണ് ചെയ്യുന്നത്. സ്വയം പ്രകാശിച്ചു വിളങ്ങുന്ന ചിദാകാശം മാത്രമേ ജീവന്മുക്തി പദത്തിൽ ബാക്കി നില്ക്കുന്നുള്ളു. ബദ്ധനായ ലൗകികനും ബാഹ്യവിഷയങ്ങളെ കാട്ടിക്കൊടുക്കുന്ന ബുദ്ധിവ്യാപാരം ഗാഢനിദ്രയിൽ ഇല്ലാതാകുന്നുണ്ട്. പക്ഷേ ഉണരുമ്പോൾ വീണ്ടുമുളവാകുന്ന ബുദ്ധിവൃത്തിയുടെ ബീജം അയാളിൽ നഷ്ടമാകുന്നില്ല. ജീവന്മുക്തനിൽ ആ ബീജം എന്നെന്നേ യ്ക്കുമായി നശിക്കുന്നുവെന്നുള്ളതാണ് ഭേദം. സുഖത്തിലും ദുഃഖത്തിലും ജീവന്മുക്തന്റെ മുഖകാന്തിയ്ക്ക് ഒരു കോട്ടവും സംഭവിക്കുന്നില്ല. അന്നന്നു കാണുന്നതിൽ അനുരഞ്ജിക്കുന്ന ആത്മാരാമനാണ് ജീവന്മുക്തൻ. ഒരു ലൗകികൻ സുഖ ഭോഗസാമഗ്രികൾ കാണുമ്പോൾ സന്തോഷിച്ചാർക്കുന്നു. ധനത്തിനോ മാനത്തിനോ ഹാനി സംഭവിക്കുമ്പോൾ കണ്ണുനീർവാർത്തു വിലപിക്കുന്നു ജീവന്മുക്തൻ ഈ രണ്ടവ സ്ഥകളിലും സമഭാവനയോടെ ആത്മാരാമനായിത്തന്നെ വർത്തിക്കുന്നു. ജീവന്മുക്തൻ ഭൗതികസിദ്ധികൾക്കായി സ്വയം മുൻകൈയെടുത്ത് ഒന്നും പ്രവർത്തിക്കുന്നില്ല. പ്രാര ബ്ധകർമ്മത്തിന്റെ പ്രവാഹഗതിയിൽ വന്നുചേരുന്ന സുഖ ദുഃഖങ്ങൾ ഭാവവൈഷമ്യംകൂടാതെ അനുഭവിക്കുന്നു. അങ്ങ നെ അന്നന്നു കിട്ടുന്ന ഭിക്ഷാന്നാദിയെ സമാശ്രയിച്ചു ദേഹ സ്ഥിതി പുലർത്തുന്നു. സമാധിദാർഢ്യം നിമിത്തം സ്രക് ചന്ദനാദിസുഖസാമഗ്രികളിൽ അദ്ദേഹത്തിനു താത്പര്യ

മേയുണ്ടാകുന്നില്ല. ചിലപ്പോഠം സാമാധിവിട്ടുള്ള വ്യവഹാരദശയിൽ സുഖഭോഗസാമഗ്രികളെല്ലാം അതേപടി അദ്ദേഹത്തിൻെറ ദശ്നത്തിനു വിഷയമായെന്നുവരാം. എങ്കിലും ഉറപ്പുററ വിവേകംകൊണ്ടു് കൊള്ളാനും തള്ളാനും ഒന്നുമില്ലാത്തതിനാൽ ലൗകികങ്ങളായ സന്തോഷസന്താപങ്ങളുടെ അഭാവം തികച്ചും സംഗതമാണു്. ജീവന്മുക്തൻ ഉണന്നിരിക്കുമ്പോഴും ഉറക്കം അനുഭവിക്കുന്നയാളാണു്. ഇന്ദ്രിയങ്ങഠം അതതു സ്ഥാനങ്ങളിൽത്തന്നെ നിന്നു പ്രവത്തിക്കുന്നതുകൊണ്ടു് അദ്ദേഹം ഉണന്നിരിക്കുകയാണെന്നു പറയാം. എന്നാൽ ഇന്ദ്രിയപ്രവത്തനങ്ങഠംക്കനുസരണമായ മനോവൃത്തി തീരെയില്ലാത്തതുകൊണ്ടു് അദ്ദേഹം ഉറങ്ങുകയാണെന്നും പറയാം. വാസ്തവത്തിൽ ജീവന്മുക്തനു് ലൗകികമായ ഉണവ്വു് ഇല്ലതന്നെ. ഇന്ദ്രിയങ്ങളിൽക്കൂടി വസ്തുഗ്രഹണം നടക്കുമ്പോഴാണല്ലോ ലൗകികമായ ജാഗ്രത്തു്. സവ്വം ബ്രഹ്മസ്വരൂപമായി അനുഭവിക്കുന്ന ജീവന്മുക്തനു് ലൗകികവസ്തുഗ്രഹണമേയുണ്ടാകുന്നില്ല. ജീവന്മുക്തൻെറ ബോധാനുഭവം തികച്ചും വാസനാരഹിതമാണു്. ബ്രഹ്മാനുഭവത്തിൽത്തന്നെ ആരംഭഘട്ടത്തിൽ ഈ വാസനകൂടെക്കൂടെ അനുഭവത്തെ മലിനമാക്കിയെന്നുവരാം. ''ഞാൻ ബ്രഹ്മജ്ഞാനിയാണു്'' എന്ന അനുഭവംതന്നെ വാസനാരൂപം കൈക്കൊള്ളാം. ഭോഗവാസനകഠം ചിലപ്പോഠം നൈമിഷികങ്ങളായ കാമങ്ങളെ ഉളവാക്കിയെന്നും വരാം. ഇത്തരം ബുദ്ധിദോഷങ്ങളാണു് വാസന. ബുദ്ധിവൃത്തി തന്നെ തീരെ നഷ്ടമായിരിക്കുന്ന ജീവന്മുക്തൻെറ ആത്മാനുഭൂതിയെ വാസന സ്പശിക്കുന്നതേയില്ല.

> രാഗദ്വേഷഭയാദീനാം അനുരൂപം ചരന്നപി
> യോ വ്യോമവദത്യച്ഛഃ സ ജീവന്മുക്ത ഉച്യതേ.
>
> (ലഘുയോ. 3. 1. 93.)

രാഗം, ദ്വേഷം, ഭയം മുതലായ മനോവൃത്തികഠംക്കനുരൂപമായി ചിലപ്പോഠം ഒരു ജീവന്മുക്തൻ ചരിക്കുന്നതു

